Maya

*Balan Children's Series* **Grade IV**

# സിൻബാദ്

BY

നീലംപേരൂർ
രാമകൃഷ്ണൻ നായർ B. SC., B. T.






ബാലൻ പ്രസിദ്ധീകരണങ്ങൾ
തിരുവനന്തപുരം

വില As. 8

# സിൻബാദ്



## വിഷയാനുക്രമണിക.

# സിൻബാദ്

---

## കൃത്രിമദ്വീപ്

ബാഗ്ദാദ് നഗരത്തിൽ പ്രതാപശാലിയായ ഒരു കച്ചവടക്കാരൻ ഉണ്ടായിരുന്നു. അനവധി സ്ഥാവരജംഗമസ്വത്തുക്കളുടെ ഉടമസ്ഥനായിരുന്നു അയാൾ. ആ വർത്തകപ്രമാണിയുടെ ഏകപുത്രനായി സിൻബാദ് ജനിച്ചു. സിൻബാദിന്റെ ജനനാനന്തരം പിതാവു് അധികനാൾ ജീവിച്ചിരുന്നില്ല. അങ്ങനെ വളരെ ചെറുപ്പത്തിൽത്തന്നെ സിൻബാദ് അനവധി മണിമന്ദിരങ്ങളുടെയും വസ്തുവകകളുടെയും അവകാശിയായിത്തീർന്നു. പണമുള്ള യുവാക്കന്മാരെ സാധാരണ ബാധിക്കാറുള്ള ദോഷങ്ങൾ അയാളെയും പിടികൂടി. ആവശ്യത്തിനും അനാവശ്യത്തിനും കൈയും കണക്കുമില്ലാതെ അയാൾ പണം ചെലവാക്കാൻ തുടങ്ങി. വളരെ വിലപിടിപ്പുള്ള വസ്ത്രങ്ങൾ ധരിക്കുന്നതിനും കൂട്ടരുമൊത്തു കൂട്ടുകൂടി രസിക്കുന്നതിനും മറ്റുമായി വളരെയധികം പണം സിൻബാദ് ചെലവാക്കിക്കൊണ്ടിരുന്നു. ദിവസങ്ങൾ ഇങ്ങനെ ഉല്ലാസപൂർണ്ണമായി നീങ്ങിക്കൊള്ളുമെന്നു് യുവത്വം അയാളെ തെറ്റിദ്ധരിപ്പിച്ചു.

കാലം കുറെ കഴിഞ്ഞപ്പോൾ പണം കുറഞ്ഞുതുടങ്ങി. ഏറെത്താമസിയാതെ സിൻബാദ് അ

യാളുടെ വിഡ്ഢിത്തം മനസ്സിലാക്കി. ഇങ്ങനെ ജീവിതം മുന്നോട്ടു നീങ്ങിയാൽ അതിവേഗത്തിൽ പിച്ചപ്പാത്രവുമായി തെരുവിലിറങ്ങേണ്ടിവരുമെന്ന് അയാൾക്കു ബോദ്ധ്യമാകുകയും കഴിഞ്ഞകാലത്തു കരുതലില്ലാതെ പ്രവർത്തിച്ചുപോയതിൽ അതികഠിനമായി ദുഃഖിക്കയും ചെയ്തു. "വന്നതിനല്ല ഖേദം, വരാത്തതു സൂക്ഷിക്കണം" എന്നുള്ള ആപ്തവാക്യം ചെവികളിൽ മുഴങ്ങി. തത്ഫലമായി സകല സ്വത്തുക്കളും വിററു പണമാക്കി ദൂരദേശങ്ങളിൽ സഞ്ചരിച്ചു കച്ചവടംചെയ്യുന്നതിന് അയാൾ നിശ്ചയിച്ചു.

കിട്ടിയ പണം മുഴുവൻ മുടക്കി അയാൾ കച്ചവടച്ചരക്കുകൾ സംഭരിച്ച് യാത്രയ്ക്കു തയ്യാറായിരുന്നു. അടുത്തുതന്നെ ഒരു സംഘം കച്ചവടക്കാർ ബസ്രാ തുറമുഖത്തുനിന്നും കപ്പൽ കയറുന്നുണ്ടെന്നുള്ള വാർത്ത സിൻബാദിനെ വളരെ സന്തോഷിപ്പിച്ചു. അയാളും അവരുടെ സംഘത്തിൽ ചേർന്നു.

ഒരു സുപ്രഭാതത്തിൽ കപ്പൽ ബസ്രാതുറമുഖം വിട്ടുനീങ്ങി. കപ്പൽ പോകുന്ന വഴിക്ക് പല സ്ഥലങ്ങളിലും അടുത്ത് ക്രയവിക്രയങ്ങൾ നടത്തിക്കൊണ്ടിരുന്നു. പുതിയ പുതിയ പ്രദേശങ്ങൾ കണ്ടും കേട്ടും അവയുമായി കച്ചവടബന്ധത്തിൽ ഏർപ്പെട്ടും മുന്നോട്ടുനീങ്ങിക്കൊണ്ടിരുന്ന കപ്പൽ ഒരുദിവസം

സുന്ദരമായ ഒരു ദ്വീപിൽ എത്തി. സസ്യസമൃദ്ധമായ ആ ദ്വീപ് സമുദ്രത്തിന്റെ മാറിലെ മരതകമണിപോലെ ശോഭിച്ചു. കപ്പലിലെ യാത്രക്കാർ എല്ലാവരും ആ ദ്വീപിൽ ഇറങ്ങുന്നതിന് അതിയായി ആഗ്രഹിക്കുന്നുവെന്നു കണ്ടപ്പോൾ കപ്പിത്താൻ അതിന്നനുവാദം കൊടുത്തു. എല്ലാവരും കരയ്ക്കിറങ്ങി.

ചിലർ ആഹാരം പാകം ചെയ്യുന്നതിന് ഒരുക്കമായി. മററു ചിലർ ഭൂപ്രകൃതി കണ്ടാസ്വദിക്കുന്നതിനു മുന്നോട്ടു നടന്നു. വേറെ ചിലർ സമുദ്രസ്നാനത്തിനൊരുമ്പെട്ടു. അല്പസമയത്തിനുള്ളിൽ ആ ദ്വീപ് ആനന്ദത്തിന്റേയും ആഹ്ളാദത്തിന്റേയും കേന്ദ്രങ്ങളായിത്തീർന്നു. ഊണും കുളിയും കളിയും തകർപ്പും ചിരിയും ആ പ്രദേശത്തിന് ഒരു പുതുചൈതന്യം പ്രദാനംചെയ്തു.

പെട്ടെന്ന് കപ്പലിൽനിന്ന് ആപത്സൂചകമായ ഒരു ശബ്ദം മുഴങ്ങി. എല്ലാവരും കാര്യമറിയാതെ ഞെട്ടിവിറച്ചു. കപ്പിത്താൻ അത്യുച്ചത്തിൽ ഇങ്ങനെ വിളിച്ചു പറയുന്നതു് അവർ കേട്ടു. "എല്ലാവരും കപ്പലിൽ ഓടിക്കയറിക്കൊള്ളുക. നിങ്ങൾ നില്ക്കുന്നതു യഥാർത്ഥമായ ഒരു ദ്വീപിലല്ല; അതു് ഒരു വലിയ മത്സ്യത്തിന്റെ മുതുകാണ്. കുറേക്കാലമായി ആ മത്സ്യം അങ്ങനെ അവിടെ കിടക്കുക

യായിരുന്നിരിക്കണം. മണല് കയറി അവിടം ഒരു ദ്വീപുപോലെ ആയിത്തീൎന്നു അവിടെ സസ്യങ്ങൾ ക്രമേണ വളരാൻ തുടങ്ങി. ഞങ്ങൾ ഭക്ഷണം പാകം ചെയ്യാനായി തീ കത്തിച്ചപ്പോൾ മത്സ്യത്തിനു ചൂടുതട്ടി. അതുകൊണ്ടു് അതു് ഇളകിത്തുടങ്ങിയിരിക്കുന്നു. ഉടൻതന്നെ അതു വെള്ളത്തിൽ താണേക്കും. പെട്ടെന്നു് ഓടി കപ്പലിൽക്കയറിയില്ലെങ്കിൽ നിങ്ങളും വെള്ളത്തിനടിയിൽ അകപ്പെടും”.

ഇതു കേട്ടപ്പോഴേക്കും പരിഭ്രാന്തരായി പലരും ഓടി കപ്പലിൽക്കയറിക്കഴിഞ്ഞു. പക്ഷേ ചിലർ കയറുന്നതിനുമുമ്പു് മത്സ്യം വെള്ളത്തിൽ മുങ്ങി. അവർ യാതൊരു രക്ഷയുമില്ലാതെ വെള്ളത്തിൽ താണുതുടങ്ങി. അക്കൂട്ടത്തിൽ സിൻബാദും ഉണ്ടായിരുന്നു. ഭാഗ്യാതിരേകംകൊണ്ടു് സിൻബാദിനു് ഒരു തടിക്കഷണം കിട്ടി. അയാൾ അതിൽ പിടിച്ചു പത്തിക്കിടന്നു. കപ്പിത്താൻ ആരെയും കാത്തുനിന്നില്ല. വെള്ളത്തിൽ വീണുപോയ ആളുകളെ രക്ഷിക്കുന്നതിനു യാതൊന്നും ചെയ്യാതെ അയാൾ കപ്പലോടിച്ചുപോയി. തുഴഞ്ഞുതുഴഞ്ഞു കപ്പലിനോടടുക്കാൻ സിൻബാദ് കഴിവതു ശ്രമിച്ചു. പക്ഷേ, ഫലിച്ചില്ല. കപ്പൽ ഞൊടിയിടകൊണ്ടു ദൃഷ്ടിപഥത്തിൽനിന്നും മറഞ്ഞുകഴിഞ്ഞു.

നിശിതമായ നിരാശയാലും, കഠിനമായ അദ്ധ്വാനത്താലും സിൻബാദ് വാടിത്തളൎന്നു. ഇരുട്ടും

വ്യാപിച്ചുതുടങ്ങി. അയാൾ അസ്തപ്രജ്ഞനായി ആ തടിക്കഷണത്തിൽ വീണു.

കാററ് അനുകൂലമായിരുന്നതുകൊണ്ട് നേരം വെളുത്തപ്പോഴേയ്ക്കും ആ തടിക്കഷണം ഒരു കരയ്ക്കടുത്തു. കതിരവൻെറ കനക രശ്മികളും പുലരിയിലെ കുളിർകാററും സ്നേഹസമ്പന്നമായി തലോടി സിൻബാദിനെ ഉണർത്തി. താൻ ഒരു കരയ്ക്കടുത്തിരിക്കുന്നുവെന്നു കണ്ടപ്പോൾ അയാൾക്ക് അത്യധികമായ ആഹ്ലാദം ഉണ്ടായി. ക്ഷീണവും പാരവശ്യവും മറന്ന് സമുദ്രത്തിലേയ്ക്കു ചാഞ്ഞുകിടന്ന ചില വൃക്ഷശിഖരങ്ങളിൽ പിടിച്ചു പിടിച്ച് അയാൾ കരയ്ക്കു കയറി.

കരയ്ക്കു കയറിയപ്പോഴേയ്ക്കും നടക്കാൻ കഴിവില്ലാതെ അയാൾ അവിടെത്തന്നെ വീണു. തലേന്നാൾ രാത്രി മുഴുവൻ കടലിൽ കിടന്നതുകൊണ്ടു കാലു മരവിച്ചിരുന്നു. പോരെങ്കിൽ അവിടവിടെയായി മത്സ്യങ്ങൾ കൊത്തിയ ചില പാടുകളുമുണ്ടായിരുന്നു. സിൻബാദ് ഒരൊററ ദിവസം മുഴുവൻ ആ കിടപ്പിൽത്തന്നെ കിടന്നു. പിറേറ ദിവസം രാവിലെ ഉദയകിരണങ്ങളുടെ പരിചരണമേററ് അയാൾ ഒരു വിധത്തിൽ തപ്പിത്തടഞ്ഞെഴുന്നേററു.

ആ ദ്വീപിൽ കായ്കനികളും ശുദ്ധജലവും ധാരാളമുണ്ടായിരുന്നു. ശരീരത്തിനു നല്ല കെൽപ്പു

ണ്ടാകുന്നതുവരെ സിൻബാദ് അവിടത്തന്നെ ചുററിപ്പററി കഴിച്ചുകൂട്ടി.

ആറേഴുദിവസം കഴിഞ്ഞപ്പോൾ ആ ഭൂവിഭാഗം ഒന്നു ചുററിനടന്നു കാണുന്നതിനു് സിൻബാദ് പുറപ്പെട്ടു. ഒരു ദിവസം കടൽക്കരയിൽക്കൂടി നടക്കുമ്പോൾ അല്പം അകലെ ഒരു മൃഗം നില്ക്കുന്നതു കണ്ടു. അതെന്തെന്നറിവാനുള്ള ജിജ്ഞാസയാൽ പ്രേരിതനായി സിൻബാദ് വളരെ വേഗത്തിൽ നടന്ന് അതിൻെറ സമീപമെത്തി. അതു് ഒരു കുതിര



യായിരുന്നു. അതിനെ ഒരു കുററിയിൽ കെട്ടിയിരുന്നു. സിൻബാദിനെ കണ്ടമാത്രയിൽ അതു കരഞ്ഞുതുടങ്ങി !!

ഉടൻതന്നെ അടുത്തുള്ള ഒരു ഗുഹയിൽനിന്നും ഒരാൾ ഓടി അവിടെ എത്തി.

"നിങ്ങൾ ആര്? എവിടെനിന്നു വരുന്നു? എന്തിനായി ഇവിടെ വന്നു?" ഉററശ്വാസത്തിൽ അയാൾ കിതച്ചുകൊണ്ടു ചോദിച്ചു.

അതുവരെയുള്ള കഥ സിൻബാദ് വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു.

സിൻബാദിനെയും കൂട്ടിക്കൊണ്ട് ആ മനുഷ്യൻ അടുത്തുള്ള ഗുഹയിലേക്കു പോയി. വിശാലമായ ഒരു മുറിയിൽ എത്തിയ ഉടൻ അയാൾ ആഹാരത്തിനു വേണ്ട വകകൾ ഒരുക്കിക്കൊണ്ടുവന്നു. സിൻബാദ് വയറുനിറയെ ഭക്ഷിച്ചു. ഭക്ഷണം കഴിഞ്ഞപ്പോൾ താൻ നാട്ടിലെ രാജാവിന്റെ അശ്വപാലകനാണെന്നും അടുത്തുതന്നെ കുതിരകളെയുംകൊണ്ട് രാജസന്നിധിയിലേയ്ക്കു പോകുന്നുണ്ടെന്നും അപ്പോൾ സിൻബാദിനെ രാജാവുമായി പരിചയപ്പെടുത്താമെന്നും അയാൾ പറഞ്ഞു. ആ അശ്വപാലകന്റെ ഔദാര്യത്തിനു സിൻബാദ് വളരെ കൃതജ്ഞത പ്രകാശിപ്പിച്ചു.

അശ്വപാലകന്റെ മഹാമനസ്കതകൊണ്ട് സിൻബാദ് രാജസന്നിധിയിൽ ആനയിക്കപ്പെട്ടു. ബാഗ്ദാദിൽ നിന്നു തിരിച്ചതു മുതൽ അവിടെ

ചെന്നുചേരുന്നതുവരെയുള്ള കഥ വളരെ തന്മയത്വ മായി സിൻബാദ് വിസ്തരിച്ചു. അത്ഭുതപരതന്ത്ര നായ രാജാവ് "എന്റെ കുഞ്ഞേ! നീ രക്ഷപെട്ട തിൽ ഞാൻ ദൈവത്തെ വാഴ്ത്തുന്നു. ഇതുപോലെ യുള്ള ആപത്ത് ആർക്കും നേരിട്ടിട്ടുള്ളതായി ഞാൻ കേട്ടിട്ടില്ല. കരുണാമയനായ ജഗദീശ്വരൻ നിന്നെ രക്ഷിച്ചല്ലോ" എന്നു പറഞ്ഞുകൊണ്ടു സിൻബാദി നെ ഗാഢമായി ആശ്ലേഷിച്ചു. ഉടൻതന്നെ പല വിധത്തിലുള്ള വിശിഷ്ട വസ്ത്രങ്ങളും രാജാവ് സിൻ ബാദിനു സമ്മാനിച്ചു. കൊട്ടാരത്തിൽതന്നെ താമ സിച്ചുകൊള്ളുന്നതിന് അനുവാദവും കൊടുത്തു. ഓരോ ദിവസം കഴിയുന്തോറും രാജാവിന് സിൻ ബാദിനോടുള്ള വാത്സല്യവും പ്രീതിയും വർദ്ധിച്ചു കൊണ്ടിരുന്നു. കാലക്രമത്തിൽ സിൻബാദിനെ അവിടത്തെ തുറമുഖ കാര്യക്കാരനായി രാജാവ് നി യമിച്ചു. തുറമുഖത്തു വന്നുചേരുന്ന കപ്പലുകളുടെ ചുമതല അങ്ങനെ സിൻബാദിൽ നിക്ഷിപ്തമായി. പല ദേശങ്ങളിൽ നിന്നും വന്നടുക്കുന്ന കപ്പലുകളു മായി സമ്പർക്കം പുലർത്താൻ സഹായകമായ ആ ജോലി സിൻബാദ് സസന്തോഷം സ്വീകരിച്ചു. കരുണാമൂർത്തിയായ ആ വൃദ്ധരാജാവിന് തന്നോടുള്ള വാത്സല്യാതിരേകത്തെപ്പററി ചിന്തിച്ചപ്പോഴും അ നർഗ്ഗളമായി പ്രവഹിച്ച സന്തോഷാശ്രുക്കൾ അടക്ക

ന്നതിന് സിൻബാദിന്ന കഴിഞ്ഞില്ല. ബാഗ്ദാദിലേയ്ക്കുള്ള കപ്പലുകൾ വല്ലതും വരുന്നുണ്ടോ എന്ന ദിവസേന അയാൾ അന്വേഷിച്ചുകൊണ്ടുമിരുന്നു.

അങ്ങനെയിരിക്കെ ഒരു ദിവസം വലിയ ഒരു കപ്പൽ, നിറയെ കച്ചവടക്കാരും കച്ചവട സാധനങ്ങളുമായി തുറമുഖത്തടുത്തു. കപ്പിത്താൻ കരയ്ക്കിറങ്ങി.



കപ്പലിലുള്ള സാധനങ്ങൾ കെട്ടുകെട്ടായി കരയ്ക്കിറക്കുവാൻ തുടങ്ങി. സിൻബാദ് അതെല്ലാം നോക്കിക്കൊണ്ടു നിന്നിരുന്നു. കപ്പലിലെ സാമാനങ്ങൾ ഇറക്കിത്തീരുന്നതിന്നു വളരെയധികം സമയമു

വേണ്ടിവന്നു. കച്ചവടക്കാർ അവരവരുടെ കെട്ടുകളുമായി കമ്പോളത്തിലേയ്ക്കു നീങ്ങി. ഉടനെ സിൻബാദ് കപ്പിത്താനെ സമീപിച്ച് കപ്പലിൽ സാധനങ്ങൾ വല്ലതും ശേഷിച്ചിട്ടുണ്ടോ എന്നു ചോദിച്ചു.

"ഉണ്ട്. അവ മരിച്ചുപോയ ഒരാളിന്റെ വകയാണ്. ഞങ്ങളുടെകൂടെ യാത്ര ചെയ്തിരുന്ന അയാൾ ഒരു ദ്വീപിൽവച്ചു മരിച്ചുപോയി. ആ സാധനങ്ങൾ വിററു കിട്ടുന്ന തുക ബാഗ്ദാദിലുള്ള അയാളുടെ ബന്ധുക്കളെ ഏല്പിക്കാനാണു ഞങ്ങൾ ഉദ്ദേശിക്കുന്നത്" എന്നു കപ്പിത്താൻ പറഞ്ഞു.

"ആ മനുഷ്യന്റെ പേര് എന്തായിരുന്നു" സിൻബാദ് അത്ഭുതത്തോടുകൂടി ചോദിച്ചു.

'സിൻബാദ്' കപ്പിത്താൻ പ്രതിവചിച്ചു.

സിൻബാദ്, കപ്പിത്താന്റെ മുഖത്തു സൂക്ഷിച്ചു നോക്കി. അയാളെ തിരിച്ചറിയാൻ സാധിച്ചു കഴിഞ്ഞു. താൻതന്നെയാണു സിൻബാദ് എന്ന വസ്തുത അയാൾ കപ്പിത്താനെ അറിയിച്ചു. എന്നാൽ അതു വിശ്വസിക്കാൻ കപ്പിത്താനു കഴിഞ്ഞില്ല.

തന്നെ പററിച്ച് സാധനങ്ങൾ തട്ടി എടുക്കുന്നതിനുള്ള കൗശലങ്ങൾ മാത്രമാണിതെന്നു കപ്പിത്താൻ വിചാരിച്ചു. അയാൾ പറഞ്ഞു.

"ഹാ! കള്ളത്തിനും ഒരതിരൊക്കെ വേണ്ടേ? ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടതാണു് സിൻബാദ് വെള്ളത്തിൽ വീണു താഴുന്നതു്. ദൈവമേ ലോകം എത്ര അധഃപ്പതിച്ചു. വെറും പച്ചക്കള്ളവും പറഞ്ഞുകൊണ്ടു് എന്തും ചെയ്യാൻ മടിക്കാത്ത മനുഷ്യരെക്കൊണ്ടു ലോകം നിറഞ്ഞതല്ലോ."

ഉടൻതന്നെ സിൻബാദ് തന്റെ കൃത്രിമ ദ്വീപിൽനിന്നും തടിക്കഷണത്തിൽ പിടിച്ചു രക്ഷപെട്ടതും ആ നാട്ടിലെത്തി രാജാവിന്റെ ആശ്രിതനായി താമസിക്കുന്നതും മററും പറഞ്ഞു കേൾപ്പിച്ചു. ഈ വിവരങ്ങൾ കപ്പിത്താനിൽ യാതൊരു ഭാവഭേദവും ഉളവാക്കിയില്ല. ഇതൊക്കെ കൗശലങ്ങളാണെന്നുള്ള പഴയ പല്ലവിതന്നെ അയാൾ പാടിക്കൊണ്ടിരുന്നു.

ബസ്രാ തുറമുഖത്തുനിന്നും തിരിച്ചതും ഇടയ്ക്കിടയ്ക്കു് ഓരോ പ്രദേശങ്ങളിലടുത്തതും, അവിടവിടെ കച്ചവടം നടത്തിയതും, അവസാനം ആ കൃത്രിമ ദ്വീപിൽ എത്തിയതും, അവിടെ വച്ചു് അവിചാരിതമായ ആപത്തിൽ കുടുങ്ങിയതും എല്ലാം ഒരു ദൃക്സാക്ഷിയെപ്പോലെ സിൻബാദ് വിവരിച്ചു. ആ യാത്രയിൽ സിൻബാദും കപ്പിത്താനും ആയി നടന്ന വലിയ സംഭാഷണങ്ങളും അയാൾ കപ്പിത്താന്റെ ഓർമ്മയിൽപ്പെടുത്തി.

കപ്പിത്താന്ന യാഥാർത്ഥ്യം ബോദ്ധ്യമായി. സിൻബാദിനെ നേരത്തെ തിരിച്ചറിവാൻ കഴിയാതെ പോയതിൽ അയാൾ മനസ്താപിച്ചു. അത്ഭുതകരമായ വിധത്തിൽ അത്യാപത്തുകളിൽനിന്നും രക്ഷപ്പെട്ടതിൽ അയാൾ സിൻബാദിനെ ആത്മാർത്ഥമായി അഭിനന്ദിച്ചു. ഉടൻതന്നെ സിൻബാദിൻെറ വക സാധനങ്ങൾ അയാളെ ഏല്പിക്കുന്നതിന്ന കപ്പിത്താൻ ജോലിക്കാൎക്ക് ഉത്തരവു കൊടുത്തു. എല്ലാ കെട്ടുകളുടെയും പുറത്തു് 'സിൻബാദ്' എന്നു് എഴുതിയിട്ടുണ്ടായിരുന്നു. ആ പേരു മുഴുവൻ വായിക്കുന്നതിന്നു് സിൻബാദിന്ന കഴിഞ്ഞില്ല. കണ്ണുനീർ ധാരധാരയായി പ്രവഹിച്ചു് നേത്രപ്രദേശം മങ്ങലുണ്ടാക്കിക്കൊണ്ടിരുന്നു. ഓരോറൊ കെട്ടുപോലും നഷ്ടപ്പെടാതെ ഭദ്രമായി സൂക്ഷിച്ചതിന്നു് അയാൾ കപ്പിത്താനോട്ട് അകമഴിഞ്ഞ കൃതജ്ഞത പ്രകാശിപ്പിച്ചു.

കെട്ടുകളോ ഓരോന്നായി അഴിച്ചു് അവയിൽനിന്നും നല്ല നല്ല സാധനങ്ങൾ തെരഞ്ഞെടുത്തു പ്രത്യേകം കെട്ടി ചുമട്ടുകാർവശം കൊട്ടാരത്തിലേക്കു കൊടുത്തയച്ചു. പിന്നാലെ സിൻബാദും രാജസന്നിധിയിൽ എത്തി. കെട്ടുകൾ ഓരോന്നായി ഭക്ത്യാദരപുരസ്സരം സിൻബാദ് രാജാവിൻെറ പാദങ്ങളിൽ കാഴ്ചവച്ചു് കൈയ്ക്കൂപ്പി പിൻവാങ്ങിനിന്നു. ഇതി

ന്റെ അർത്ഥം മനസ്സിലാകാതെ രാജാവു കുഴങ്ങി. ഉടൻതന്നെ തുറമുഖത്തുണ്ടായ വിശേഷങ്ങൾ സിൻബാദ് രാജാവിനെ ധരിപ്പിച്ചു. നഷ്ടപ്പെട്ട മുതലുകൾ സിൻബാദിനു തിരിച്ചു കിട്ടിയെന്നറിഞ്ഞപ്പോൾ രാജാവു് വളരെയധികം സന്തോഷിച്ചു. സിൻബാദ് കാഴ്ചവച്ച സാധനങ്ങൾ ഓരോന്നായി അദ്ദേഹം എടുത്തു നോക്കി. അത്ഭുതവും ആനന്ദവും ഇടവിട്ട് അദ്ദേഹത്തിന്റെ മുഖം പ്രദീപ്തമാക്കിക്കൊണ്ടിരുന്നു. ഹർഷാശ്രുനിമഗ്നനായി അവ എല്ലാം അദ്ദേഹം സ്വീകരിച്ചു. താൻ തന്റെ നാട്ടിലേയ്ക്കു പോകുവാനാഗ്രഹിക്കുന്നുവെന്നും അതിനു രാജാവിന്റെ അനുമതി കിട്ടണമെന്നും സിൻബാദ് ഉണർത്തിച്ചു. താൻ പുത്രനിർവിശേഷം സ്നേഹിച്ചോമനിക്കുന്ന സിൻബാദ് തന്നിൽനിന്നും പിരിയാൻ പോകുന്നുവെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മുഖം വിളറി. എങ്കിലും സിൻബാദിന്റെ ആഗ്രഹത്തിനു പ്രതികൂലം പറയുവാൻ അദ്ദേഹം മുതിന്നില്ല. ധാരാളം വിശിഷ്ട വസ്തുക്കൾ രാജാവു് സിൻബാദിന് സമ്മാനമായി കൊടുത്തു. രാജാവിനോടുള്ള അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ടു സിൻബാദ് അവിടെനിന്നും തിരിച്ചു. അശ്രുപൂർണ്ണങ്ങളായ നയനങ്ങളോടെ സിൻബാദ് ദൃഷ്ടിപഥത്തിൽനിന്നും മറയുന്നതുവരെ രാജാവു് നോക്കിക്കൊണ്ടുനിന്നു.

സിൻബാദ് നേരേ തുറമുഖത്തിൽ എത്തി. രാജാവ് കല്പിച്ചു കൊടുത്തയച്ചിരുന്ന സാധനങ്ങൾ കപ്പലിൽ സൂക്ഷിച്ചു. മററു സാധനങ്ങളും അവിടത്തെ കച്ചവടക്കാർക്കു വിററു. പകരം അവിടെനിന്നും ധാരാളം വിശിഷ്ടവസ്തുക്കൾ വാങ്ങി കപ്പലിൽ സംഭരിച്ചു. അൽപസമയത്തിനുള്ളിൽ അവർ ആ രാജ്യം വിട്ടു.

വഴിയിൽ പലയിടത്തു് അടുത്തും കച്ചവടങ്ങൾ നടത്തിയും അവർ ബസ്രാ തുറമുഖത്തെത്തി. സിൻബാദ് അവിടെ അധികം താമസിച്ചില്ല. താൻ കൊണ്ടുവന്നിരുന്ന സാധന സാമഗ്രികൾ വണ്ടികളിൽ കയററി ബാഗ്ദാദിലേക്കയച്ചിട്ട് അദ്ദേഹവും പിന്നാലെ തിരിച്ചു. ബാഗ്ദാദിൽ അനേകം മണിമന്ദിരങ്ങളും വസ്തുവകകളും വാങ്ങി പണ്ടത്തേക്കാളും സുഖമായി ജീവിക്കുവാൻ തുടങ്ങി.

---

# 2. വഞ്ചുവ്യാപാരം

ബാഗ്ദാദിൽ പുതുതായി പണി കഴിപ്പിച്ച കെട്ടിടത്തിൽ സിൻബാദ് വളരെക്കാലം താമസിച്ചു. അലസമായ ആ ജീവിതം കുറച്ചു കഴിഞ്ഞപ്പോഴേക്കും വളരെ വിരസമായി അദ്ദേഹത്തിനു തോന്നി. അതുകൊണ്ട് ഒരിക്കൽക്കൂടി കച്ചവടത്തിനു പുറപ്പെടുന്നതിന് അദ്ദേഹം നിശ്ചയിച്ചു. ബസ്രായിൽ പോയി അന്വേഷിച്ചപ്പോൾ അധികം താമസിയാതെ ഒരു സംഘം കച്ചവടക്കാർ ഒരു പുതിയ കപ്പലിൽ യാത്രയ്ക്ക് ഒരുക്കങ്ങൾ ചെയ്യുന്നതു കാണുവാനിടയായി. സിൻബാദും വളരെയധികം സാധനങ്ങൾ സംഭരിച്ചുകൊണ്ട് ആ കച്ചവടസംഘത്തിൽച്ചേർന്നു.

കപ്പൽ തുറമുഖംവിട്ടു നീങ്ങി. യാത്ര വളരെ സുഖപ്രദമായി എല്ലാവർക്കും അനുഭവപ്പെട്ടു. യാതൊരു വിധമായ അസ്വാസ്ഥതകളും കൂടാതെ കപ്പൽ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. കപ്പൽ പല പ്രദേശങ്ങളിലും അടുത്തു. കച്ചവടക്കാർ തങ്ങളുടെ പക്കലുണ്ടായിരുന്ന സാധനങ്ങൾ വിറ്റു പകരം പുതിയ സാധനങ്ങൾ വാങ്ങി സംഭരിച്ചു.

കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോൾ കപ്പൽ സസ്യസമൃദ്ധമായ ഒരു ദ്വീപിൽ എത്തി. പലവിധത്തിലുള്ള ചെടികളും വൃക്ഷങ്ങളും തിങ്ങിവിങ്ങുന്ന ആ പ്രദേശം നന്ദനാരാമംപോലെ സുന്ദരമായിരുന്നു. പച്ചിലകൾക്കിടയിൽ മിന്നിത്തിളങ്ങുന്ന സ്വർണ്ണവർണ്ണത്തിലുള്ള കായ്കനികളും, മനംകവരുന്ന മലർവനികളും, പരിമളം പരത്തുന്ന കുളിരിളംതെന്നലും, കുണുങ്ങിയാടുന്ന വല്ലികളും, കളകളം പാടിപ്പുളഞ്ഞൊഴുകുന്ന കൊച്ചരുവികളും, പാടിപ്പറക്കുന്ന പതംഗപാളികളും ആരെയും ആനന്ദപുളകിതരാക്കിത്തീർക്കുവാൻ പര്യാപ്തങ്ങളായിരുന്നു; എന്നാൽ ആ പ്രദേശത്ത് ഒരൊറ്റ മനുഷ്യജീവിപോലും ഉണ്ടായിരുന്നില്ല.

സിൻബാദും കൂട്ടരും ആ മരതകമണിദ്വീപിൽ ഇറങ്ങി മധുനിഷ്യന്ദിയായ മധുരഫലങ്ങൾ വേണ്ടുവോളം പറിച്ചുതിന്നു വിശപ്പടക്കി. അമൃതതുല്യമായ ശുദ്ധജലം അരുവിയിൽനിന്നും കോരിക്കുടിച്ചു ദാഹവും ശമിപ്പിച്ചു. വയറു നന്നെ നിറഞ്ഞതുകൊണ്ട് അഴകൊഴുകുന്ന ആ അരുവിയുടെ തീരത്ത് ഒന്നിരുന്നു വിശ്രമിച്ചാൽക്കൊള്ളാമെന്ന് സിൻബാദിനു തോന്നി. അവിടെ ഇരുന്നപ്പോഴേയ്ക്കും സുഖദസുന്ദരമായ മന്ദമാരുതൻ അയാളെ തഴുകിത്തലോടി. പരിസരത്തിന്റെ പരിശാന്തിയിൽ അയാൾ അറി

യാതെ ലയിച്ചു. അല്പസമയംകൊണ്ടു് അയാൾ ഗാഢനിദ്രയെ പ്രാപിച്ചുകഴിഞ്ഞു.



സിൻബാദ് ഉണർന്നുനോക്കിയപ്പോൾ കൂട്ടുകാർ ആരുംതന്നെ സമീപത്തുണ്ടായിരുന്നില്ല. സംഭ്രാന്തചിത്തനായി അയാൾ കപ്പൽ കിടന്നിരുന്ന സ്ഥലത്തേക്കു് ഓടി. ഹാ! കപ്പലും പോയിക്കഴിഞ്ഞിരുന്നു. കൂട്ടുകാർ തന്നെ വിളിക്കാതെ സ്ഥലം

ഴിട്ടതിൽ അയാൾ അത്ഭുതപ്പെട്ടു. ഈ കച്ചവടത്തിനു് പുറപ്പെട്ടിരിക്കേണ്ട ആവശ്യമില്ലായിരുന്നു എന്നു് അയാൾക്കു തോന്നിത്തുടങ്ങി. സുഖസമൃദ്ധമായ സ്വഭവനത്തിൽ ഇഷ്ടാനുസരണം തിന്നും കുടിച്ചും കളിച്ചും ചിരിച്ചും കഴിയേണ്ട താൻ ഈ കഷ്ടപ്പാടുകൾക്കു് ഇറങ്ങിത്തിരിച്ചല്ലോ എന്നോർത്തു സ്വയം ശപിച്ചു. കഴിഞ്ഞകാലത്തുതന്നെ അനവധി ക്ലേശങ്ങൾ സഹിച്ചാണു് മരണത്തിന്റെ വായിൽ നിന്നും രക്ഷപ്രാപിച്ചതു്. വീണ്ടും ഒരു ജീവിതമരണപ്രശ്നത്തിൽ സ്വയം കുരുങ്ങിയതോർത്തു് അയാൾ അമ്പരന്നു. ഒരു ഭ്രാന്തനെപ്പോലെ പിറുപിറുത്തുകൊണ്ടു് സിൻബാദ് ആ ദ്വീപിൽ തെക്കും വടക്കും കിഴക്കും പടിഞ്ഞാറും ഓട്ടം തുടങ്ങി. വല്ല രക്ഷാമാർഗ്ഗവും കണ്ടുപിടിക്കുവാനായിരുന്നു അയാളുടെ ശ്രമം. എന്നാൽ ആ പരിശ്രമം പരാജയത്തിൽ കലാശിച്ചു. അവസാനത്തിൽ ആ പ്രദേശത്തിന്റെ വല്ല മൂലയിലും വല്ല വീടും ഉണ്ടോ എന്നറിവാൻ ഒരു വൃക്ഷത്തിന്റെ മുകളിൽക്കയറിനോക്കി. അപ്പോൾ അല്പം അകലെയായി ഏതോ വലിയ ഒരു വെളുത്ത സാധനം ഇരിക്കുന്നതു കണ്ടു. ഒരു വീടിന്റെ മുകൾഭാഗമായിരിക്കാം അതെന്നു് അയാൾ ഊഹിച്ചു. വൃക്ഷത്തിൽനിന്നും താഴെ ഇറങ്ങി അതിവേഗം അങ്ങോട്ടു നടന്നുതുടങ്ങി. നടന്നുനടന്നു്

സിൻബാദ് ആ സ്ഥലത്തെത്തി. മാർബിൾകല്ലുകൾകൊണ്ടു നിർമ്മിച്ച ഒരു താഴികക്കുടംപോലെയായിരുന്നു അതു്. അതിനു് 50 അടി ചുററളവുണ്ടായിരുന്നു. വല്ല വാതലുമുണ്ടോ എന്നറിവാൻ അയാൾ അതിനു ചുററും നടന്നു നോക്കി. നടന്നതു മിച്ചം. അതിനുള്ളിൽ പ്രവേശിക്കുന്നതിനുള്ള മാർഗ്ഗം എന്തെന്നാലോചിച്ചുകൊണ്ടു നില്ക്കുമ്പോൾ സൂര്യപ്രകാശം മങ്ങിത്തുടങ്ങുന്നതായി അയാൾ കണ്ടു. നല്ല വേനൽക്കാലമായിരുന്നതുകൊണ്ടു് കാർമേഘങ്ങൾ കാണുവാനിടയില്ലെന്നു് അയാൾക്കറിയാമായിരുന്നു. വിസ്മയസ്തബ്ധനായി അയാൾ തലയുയർത്തിനോക്കിയപ്പോൾ ആകാശത്തുകൂടി പറന്നുവരുന്ന ഒരു പക്ഷിയെ ആണു് കണ്ടതു്.

സീൻബാദിൻെറ വിസ്മയം ദ്വിഗുണീഭവിച്ചു. ഇത്ര വലിയ പക്ഷിയെ ഇതിനുമുമ്പു് അയാൾ കണ്ടിരുന്നില്ല. അയാൾ വായിച്ചിട്ടുള്ള പുസ്തകങ്ങളിൽ റക്ക് എന്ന ഒരുതരം പക്ഷികളെപ്പററി പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ അയാളുടെ സ്മൃതിപഥത്തിൽ പാഞ്ഞെത്തി. ഇപ്പോൾ തൻെറ തലയ്ക്കുമുകളിൽ പ്രത്യക്ഷപ്പെട്ടതു് റക്ക് തന്നെ എന്നു് തീർച്ചപ്പെടുത്തി. അതിൻെറ മുട്ടയാണു് തൻെറ മുൻപിൽ ഇരിക്കുന്നതെന്നും അയാൾ അനുമാനിച്ചു.

സിൻബാദ് പകച്ചു നില്ക്കുമ്പോൾ ആ പക്ഷി മന്ദം മന്ദം ഇറങ്ങി കാലുകൾ നിലത്തൂന്നി ചിറകുകൾ വിരിച്ചു് ആ മുട്ടയുടെ മുകളിൽ അട ഇരിക്കുവാൻ തുടങ്ങി. ആ ഇരുപ്പിൽ ഇരുന്നു് അതു്



ഉറങ്ങി. പക്ഷി നല്ല ഉറക്കമാണെന്നു കണ്ടപ്പോൾ സിൻവാദ് ധൈര്യമവലംബിച്ചു് തലയിൽ കെട്ടിയിരുന്ന ഉത്തരീയം അഴിച്ചെടുത്തു് അയാളെ ആ പക്ഷിയുടെ കാലോടു ചേർത്തു് വരിഞ്ഞു കെട്ടി. പക്ഷി രാവിലെ പറന്നുപോകുന്നതു് ഏതെങ്കിലും മനുഷ്യവാസമുള്ള പ്രദേശത്തേയ്ക്കായിരിക്കുമെന്നും അങ്ങനെ ആ പക്ഷിയുടെ കാലിൽ തൂങ്ങി അവിടെ എത്തിച്ചേരാമെന്നുമായിരുന്നു സിൻബാദിന്റെ ആഗ്രഹം.

ഭയംകൊണ്ടു് അന്നു രാത്രി സിൻബാദിന്നുറക്കം വന്നില്ല. ഒരു വിധത്തിൽ നേരം വെളുപ്പിച്ചു. അതിരാവിലെ ഇടിവെട്ടുംവണ്ണം ഒരു ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് ആ പക്ഷി പൊങ്ങിപ്പറന്നു. പറന്നു പറന്നു് അതു് അതിവിദൂരമായ ഒരു സ്ഥലത്തെത്തി ഒരു ചെറുകുന്നിന്റെ മുകളിൽ ഇരുന്നു. ഉടൻ തന്നെ പക്ഷിയുടെ കാലിൽനിന്നും കെട്ടഴിച്ചു് ഓടി അടുത്തൊരിടത്തു് സിൻബാദ് ഒളിച്ചിരുന്നു. പ



ക്ഷി ആ താഴ്വരയിൽനിന്നു് അതിഗംഭീരനായ ഒരു പാമ്പിനെയും റാഞ്ചിക്കൊണ്ടു പറന്നുപോകുകയും ചെയ്തു.

പക്ഷി പോയിക്കഴിഞ്ഞ ഉടനെ ആ പ്രദേശത്തിന്റെ സ്ഥിതി അറിവാൻ സിൻബാദിന് ഉൽകണ്ഠ വർദ്ധിച്ചു. അയാൾ ഇറങ്ങി നടന്നു. വൻമലകളാൽ ചുററപ്പെട്ട ഒരു താഴ്‌വരയിലാണ് താൻ അകപ്പെട്ടിരിക്കുന്നതെന്ന് സിൻബാദിനു ബോദ്ധ്യമായി. വലിയ ആനകളെപ്പോലും വിഴുങ്ങത്തക്ക വലിപ്പമുള്ള സർപ്പങ്ങളുടെ ആവാസസ്ഥാനമായിരുന്നു അത്. 'റക്ക്' എന്ന പക്ഷിയെ ഭയന്ന് പകൽ സമയങ്ങളിൽ പാമ്പുകൾ ഇറങ്ങി സഞ്ചരിച്ചിരുന്നില്ല. തിന്നുന്നതിനോ കുടിക്കുന്നതിനോ യാതൊന്നും കിട്ടുകയില്ലെന്നു ബോദ്ധ്യമായപ്പോൾ അയാൾ വല്ലാതെ വിഷമിച്ചു. ആ പക്ഷിയുടെ കാലിൽ തൂങ്ങിപ്പോന്നത് സാഹസമായിപ്പോയെന്നു മനസ്സിലാക്കി. "ഹാ! സസ്യസമൃദ്ധമായ ആ മരതകദ്വീപിൽനിന്നും ഞാൻ പോരേണ്ടതില്ലായിരുന്നു. ഫലസമൃദ്ധമായ വൃക്ഷങ്ങളും ശുദ്ധജലം നിറഞ്ഞ കൊച്ചരുവികളും ഉള്ള ആ സ്വർഗ്ഗവാടി എവിടെ? മുൾച്ചെടികളും ഘോരസർപ്പങ്ങളും പാഷാണഖണ്ഡങ്ങളും മാത്രമുള്ള ഈ നരകഗർത്തമെവിടെ? എന്റെ ശിരോലിഖിതം! ഒരിടത്തുനിന്നും രക്ഷപെടുമ്പോൾ ചെന്നുവീഴുന്നത് അതിലും ദുർഘടങ്ങൾ നിറഞ്ഞിടത്ത്. ജഗദീശ്വരാ ഞാൻ ഈ അത്യാപത്തിൽനിന്നു എങ്ങനെ രക്ഷപെടും." ഇങ്ങനെ വിചാരിച്ച്

അയാൾ കണ്ണുനീരൊഴുക്കുവാൻ തുടങ്ങി. നേരം സന്ധ്യയാകാറായി. രാത്രിയിലേക്കുള്ള അഭയസ്ഥാനം തേടിയില്ലെങ്കിൽ പാമ്പിന്റെ വായിൽ അകപ്പെടുമെന്നു് അയാൾക്കു് അറിയാമായിരുന്നു: കരഞ്ഞുകൊണ്ടു നിന്നാൽ ഫലമൊന്നുമുണ്ടാകയില്ലെന്നും ധൈര്യപൂർവ്വം ആപത്തുകളെ നേരിടുന്നതാണു പുരുഷലക്ഷണമെന്നും മനസ്സിലാക്കി അയാൾ അഭയസ്ഥാനമന്വേഷിച്ചു് പുറപ്പെട്ടു. ഒട്ടുനേരം നടന്നപ്പോൾ ഒരു ചെറിയ ഗുഹ കണ്ടു. അയാൾ അതിനകത്തു കയറി വാതുക്കൽ കിടന്നിരുന്ന വലിയ ഒരു കല്ലുരുട്ടി ഗുഹാദ്വാരം അടച്ചു. ഇനി യാതൊരുപദ്രവവുമുണ്ടാകയില്ലെന്നു സ്വയം സമാധാനിച്ചുകൊണ്ടു് അയാൾ ഉള്ളിലേക്കു കടന്നു. അയാൾ ഞെട്ടിപ്പോയി! സപ്തനാഡികളും തളർന്നു. ഭയംകൊണ്ടു ശരീരമാകെ കോരിത്തരിച്ചു. തെല്ലകലെയായി ഒരു ഉഗ്രസർപ്പം മുട്ടകളുടെ മുകളിൽ അടയിരിക്കുന്നതാണു് അയാൾ കണ്ടതു്. അതിന്റെ കണ്ണുകളിൽ നിന്നു തീപ്പൊരി ചിതറുന്നുണ്ടെന്നു് അയാൾക്കു് തോന്നി. കരുണാകരനായ ജഗദീശ്വരനെ ധ്യാനിച്ചുകൊണ്ടു് അയാൾ അവിടെ ഒരിടത്തിരുന്നു നേരം വെളുപ്പിച്ചു. അല്പംപോലും ഉറങ്ങുന്നതിനു് അയാൾക്കു കഴിഞ്ഞില്ല. വല്ലവിധത്തിലും നേരം ഒന്നു വെളുത്താൽ മതിയെന്നായിരുന്നു അയാളുടെ പ്രാർത്ഥന.



നേരം വെളുത്തപ്പോൾ വാതുക്കൽ വച്ചിരുന്ന കല്ല് ഉരുട്ടി മാററി സൻബാദ് വെളിക്കുവന്നു. അപ്പോൾ കണ്ട കാഴ്ച അയാളെ അത്ഭുതപ്പെടുത്തി. പൂമഴപോലെ ധാരാളം ഇറച്ചിക്കഷണങ്ങൾ അയാളുടെ ചുററും വീഴുന്നതാണ് അയാൾ കണ്ടത്. അയാൾ ചുററും ജിജ്ഞാസയോടെ നോക്കി. ആരെയും കാണ്മാനില്ല. ഈ ഇറച്ചിക്കഷണങ്ങൾ എങ്ങനെ വന്നു? .അയാൾ ചിന്തിക്കുവാൻ തുടങ്ങി. അപ്പോ

ളാണ് കച്ചവടക്കാർ വജ്റങ്ങൾ ശേഖരിക്കുന്ന
കളെപ്പററി അയാൾ പുസ്തകങ്ങളിൽ വായിച്ചിട്ടു
വിവരം ഓർമ്മവന്നതു്. താൻ നില്ക്കുന്നതു്
ങ്ങൾ നിറഞ്ഞുകിടക്കുന്ന താഴ്‌വരയിലാണെ
ഉടൻതന്നെ സിൻബാദിനു മനസ്സിലായി.
ങ്ങൾ ശേഖരിക്കുന്നതിനാണ് കച്ചവടക്കാർ
കഷണങ്ങൾ എറിഞ്ഞിരുന്നതു്. ഇറച്ചി
ങ്ങൾക്കു് നനവുള്ളതുകൊണ്ടു് വജ്റങ്ങ
യിൽ പററിപ്പിടിക്കും. അവിടെയുള്ള
ഞ്ചൻ പക്ഷികൾ ഈ ഇറച്ചികൾ റാഞ്ചി
പറന്നു വൃക്ഷശിഖരങ്ങളിൽ എത്തും. അ
കച്ചവടക്കാർ അവയെ ഭയപ്പെടുത്തി ഓടിക്കു
ച്ചിയും വജ്റങ്ങളും താഴെ വീഴും. അങ്ങനെ
വടക്കാർക്കു ധാരാളം വജ്റങ്ങൾ സംഭരിക്കുന്നത
കഴിഞ്ഞിരുന്നു.



രക്ഷപ്പെടുന്നതിനുള്ള ഉപായങ്ങൾ
ഷിച്ചുകൊണ്ടിരുന്ന സിൻബാദ് സ
ണ്ടു് തുള്ളിച്ചാടി. അയാൾ അവിടെ ന
ളും വജ്റങ്ങൾ സംഭരിച്ചു. അതിനു
ഞ്ഞു കിടന്നുകൊണ്ടു് വലിയ ഒരു
എടുത്തു് അയാളുടെ മുകളിൽ വച്ചു
കഷണത്തിന്റെ വലുപ്പംകൊണ്ടു്

ന്നിരുന്ന സിൻബാദിനെ കാണാൻ നിവൃത്തി
്ായിരുന്നു. ഒരു ആനറാഞ്ചൻ പതിവുപോലെ
ച്ചിക്കഷണവും തൂക്കിയെടുത്തുകൊണ്ടു് പറന്നു.



് ഒരു വൃക്ഷത്തിൽ ചെന്നിരുന്നപ്പോൾ
ിയുടെ ഉടമസ്ഥനായ കച്ചവടക്കാരൻ
അതിനെ ഓടിച്ചു. സിൻബാദും ഇ
ാക്കൂടി താഴെ വീണു. ഉടൻതന്നെ
ട്ടുകളെല്ലാമഴിച്ചു് എഴുന്നേററുനിന്നു.
രിതമായി നിണത്തിൽക്കുളിച്ചു തെ

# 3. നരമാംസ ഭോജികൾ

ഓരോ ദിവസം കഴിയുന്തോറും സിൻബാദിന്
വീട്ടിൻെറ മൂലയിലുള്ള ജീവിതത്തിൽ വിരക്തി തോ
ന്നിത്തുടങ്ങി. കഴിവതും വേഗം യാത്രയ്ക്കുള്ള ഒരു
ക്കങ്ങൾ ചെയ്യണമെന്ന് അയാൾ നിശ്ചയിച്ചു
വല്ല കച്ചവടക്കപ്പലും ഉടൻതന്നെ പുറപ്പെടുന്നു
എന്നറിവാൻ അയാൾ ബസ്രായിൽ എത്തി
സംഘം കച്ചവടക്കാർ യാത്രയ്ക്കു തയ്യാറായി
ടെ നിന്നിരുന്നു. ഒട്ടും അമാന്തിക്കാതെ
മടങ്ങിവന്ന് ധാരാളം കച്ചവട സാധനങ്ങളും
രിച്ച് വീണ്ടും ബസ്രായിലെത്തി കച്ചവട
ത്തിൽ ചേർന്നു.

ഒരു ശുഭമുഹൂർത്തത്തിൽ കപ്പൽ തുറമു
കരയ്ക്കടുത്തും സാധനങ്ങൾ കൊടുത്തും
കപ്പൽ സാവധാനം മുന്നോട്ടു നീങ്ങിക്കൊ
അവർ ചിരിച്ചും കളിച്ചും സന്തോഷി
അപ്രതീക്ഷിതമായി കപ്പിത്താൻ പായ
തിനുള്ള കല്പന കൊടുക്കുന്നതു കേട്ടു. ക
ന്നറിയാതെ എല്ലാവരും കുഴങ്ങി. അവ
നെ വിളിച്ചു ഭയചകിതരായി നി
ക്കാനാണെന്ന് [illegible] മുന്നിൽ പ്രത്യ

"അയ്യോ! കപ്പൽ വഴിതെററി സഞ്ചരിക്കുക യാണ്. ക്രൂരന്മാരായ കരിംകുരങ്ങുകൾ പാർക്കുന്ന ഒരു ദ്വീപിലേയ്ക്കാണ് കപ്പൽ നീങ്ങുന്നതു്. അവി ടെ പോയിട്ടുള്ളവർ ആരും ഇതുവരെ ജീവനോടെ തിരിച്ചു വന്നിട്ടില്ല. അയ്യോ! കപ്പൽ അടുത്തു പോയി" പതറുന്ന കണ്ഠത്തോടെ കപ്പിത്താൻ പറഞ്ഞു.

കപ്പിത്താൻ ഇത്രയും പറഞ്ഞു തീർന്ന ...ഴയ്ക്കും ഒരു സംഘം കരിംകുരങ്ങുകൾ ആ ...പ്പിനെ വളഞ്ഞുകഴിഞ്ഞു. ചെമ്പിച്ച രോ ...ളും, മഞ്ഞക്കണ്ണുകളും, കറുകറാ കറുത്ത മുഖ ...ം അവരുടെ നൈഷ്ഠൂര്യം പ്രസ്പഷ്ടമാക്കി. ...ിയിൽക്കൂടുതൽ അവർക്കു പൊക്കമുണ്ടായിരു ... സാധാരണക്കാർക്കു മനസ്സിലാകാത്ത ഒരു ...ാണ് അവർ സംസാരിച്ചതു്. അവർ വളരെ ...രുണ്ടായിരുന്നതുകൊണ്ടു് അവരെ ഉപദ്രവി ...തിനു കച്ചവടക്കാർ മുതിർന്നില്ല. ഒരുവനെ ...ലും തൊട്ടുപോയാൽ ബാക്കിയുള്ളവർ എല്ലാം ...ണ്ടു കോലാഹലമുണ്ടാക്കുമെന്നു് ആ കച്ചവ ...യപ്പെട്ടു. അതുകൊണ്ടു് ആ കുരങ്ങന്മാർ ...ടെ ഇഷ്ടംപോലെ പ്രവർത്തിച്ചുകൊള്ളട്ടെ ...ിചാരിച്ചു് കച്ചവടക്കാർ അനങ്ങാതെ

നിന്നു. കുരങ്ങന്മാർ കപ്പൽ ബന്ധിച്ചിരുന്ന കയറു കടിച്ചുപൊട്ടിച്ചു. കച്ചവടക്കാരെ എല്ലാം ഉപദ്രവിച്ചു കരയ്ക്കിറക്കി. അകലെയുള്ള പാറക്കെട്ടുകളിലേയ്ക്കു് അവർ കപ്പൽ വലിച്ചുകൊണ്ടുപോയി. സിൻബാദും കൂട്ടരും ഒന്നും ചെയ്യാൻ കഴിയാതെ അതു നോക്കിക്കൊണ്ടുനിന്നു. കുറച്ചു കഴിഞ്ഞപ്പോൾ കപ്പലും കുരങ്ങന്മാരും നോക്കെത്താത്ത ദൂരത്തിലായി കഴിഞ്ഞു.

അങ്ങനെ കച്ചവടക്കാർക്കു് അവരുടെ കപ്പൽ നഷ്ടപ്പെട്ടു. അവർ വിഷാദമഗ്നരായി അങ്ങോട്ടുമിങ്ങോട്ടും നടന്നു. കണ്ണിൽക്കണ്ടതും കൈയിൽ കിട്ടിയതുംകൊണ്ടു് ൈപദാഹശമനം വരുത്തി. കിടന്നുറങ്ങു നിന്നു് ഒരൊററ വീടുപോലും അവിടെ എങ്ങും ഉണ്ടായിരുന്നില്ല. എങ്ങനെയെങ്കി[illegible] ഭീതിയിൽനിന്നു് രക്ഷപെട്ടാൽ മതിയെന്നു[illegible] രത്തോടുകൂടി അതിനുള്ള മാർഗ്ഗമന്വേഷി[illegible] മ്പോൾ അവർ ഒരു വീടു കണ്ടു. അ[illegible] മതിലുകൾ അതിന്റെ ചുററും ഉണ്ടായ[illegible] കൊണ്ടുള്ള വാതിലുകൾ തുറന്നുതന്നെ [illegible] കൊണ്ടു് പ്രയാസം കൂടാതെ മതിൽ[illegible] കടക്കുന്നതിന്നു് അവർക്കു കഴിഞ്ഞു. [illegible] വത്തായ ഒരു കെട്ടിടമായിരുന്നു അതു്[illegible]

നടന്നു കയറിച്ചെന്നതു് ഒരു വിശാലമുറിയിലേയ്ക്കാണു്. ആ മുറിയുടെ ഒരു വശത്തു് ഒരു കരിങ്കൽ കട്ടിലും അതിനടുത്തു് ഒരടുപ്പും, അതിനു സമീപം കുറെ പാത്രങ്ങളും ഉണ്ടായിരുന്നു. മനുഷ്യർ ആരും തന്നെ അതിനകത്തില്ലാതിരുന്നതിനാൽ ക്ഷീണം തീർക്കാമെന്നു കരുതി ആ കച്ചവടക്കാർ അവിടെ കിടന്നു.

ഏകദേശം സന്ധ്യയായപ്പോൾ ഭൂമി കലങ്ങുന്നതുപോലെ അവർക്കു തോന്നി. അവർ വിറച്ചെഴുന്നേററു. അപ്പോൾ ആ വീട്ടിനുള്ളിൽ നിന്നും അതിഭയങ്കരമായ ഒരു സത്വം ഇറങ്ങിവരുന്നതു കണ്ടു. ഒരു വൃക്ഷത്തോളം പൊക്കമുണ്ടായിരുന്ന അതാളുടെ തീ ചിതറുന്ന വട്ടക്കണ്ണുകളും ആനക്കൊമ്പുപോലുള്ള ഭീകര ദംഷ്ട്രങ്ങളും, കിണറുപോ
ായയും, വള്ളങ്ങൾപോലുള്ള ചെവികളും, മലനി
ുട്ടുന്ന ചിരിയും അവരെ ഭയചകിതരാക്കി.
മുന്നോട്ടു നടന്നു വരുന്തോറും അവരുടെ
ർദ്ധിച്ചു. അവർ ജീവച്ഛവങ്ങളെപ്പോലെ
നിന്നു.

ാംവനു് ആ കരിങ്കൽക്കട്ടിലിൽ ഇരുന്നു.
എഴുന്നേററു് ആ കച്ചവടക്കാരെ സമീ
്യമായി സിൻബാദിനെ തൂക്കി കൈ

യിൽ എടുത്തു. കശാപ്പുകാരൻ ആട്ടിൻകുട്ടിയെ തപ്പിത്തടവുംപോലെ അയാൾ സിൻബാദിൻെറ ദേഹമാസകലം തടവിനോക്കി. ശരീരത്തിൽ അധികം മാംസം ഇല്ലെന്നുകണ്ടു് സിൻബാദിനെ നിലത്തുവച്ചു. ഇങ്ങനെ അയാൾ ഓരോരുത്തരെയും എടുത്തു പരിശോധിച്ചു. അവസാനമായി കപ്പിത്താനെ തൂക്കി എടുത്തു. തടിച്ചുകൊഴുത്ത ഒരാളായിരുന്നു കപ്പിത്താൻ. രാക്ഷസനു കപ്പിത്താനെ വളരെപ്പിടിച്ചു. ഉടൻതന്നെ അയാളെ നിലത്തടിച്ചു കൊന്നു. മൃതശരീരം ഒരു വാരിക്കഷണത്തിൽ കുത്തിനിറുത്തി തീയിൽവച്ചു വേവിച്ചു് തീററിയും തുടങ്ങി. തീററികഴിഞ്ഞു് അല്പനേരം അയാൾ കട്ടിലിൽ ഇരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ അവിടെത്തന്നെ നീണ്ടു നിവർന്നുകിടന്നു് ഉറങ്ങി. നേരം വെളുത്തപ്പോൾ എങ്ങോ പോകുകയുംചെയ്തു.

അയാൾ അവിടെനിന്നും പോയിക്കഴിഞ്ഞ ഉടനെ കച്ചവടക്കാർ വട്ടത്തിലിരുന്നു് രക്ഷാമാർഗ്ഗം ആലോചിപ്പാൻ തുടങ്ങി. ഇനിയും ആ വീട്ടിൽ തന്നെ കഴിഞ്ഞുകൂടുന്നതായാൽ ഓരോരുത്തരായി രാക്ഷസൻെറ വയററിൽപ്പോകുമെന്നു് തീർച്ചയായി.

ഒളിച്ചിരിക്കുന്നതിനു വല്ല സ്ഥലവും കണ്ടുപിടിക്കാമെന്നുദ്ദേശിച്ചു് അവർ സന്ധ്യയാകുന്നതുവരെ

ആ ദ്വീപിൽ നടന്നലഞ്ഞു. സന്ധ്യയായപ്പോൾ ഗത്യന്തരമില്ലാതെ മടിച്ചുമടിച്ച് അവർ വീട്ടിലേയ്ക്കു തന്നെ തിരിച്ചു. അവർ അവിടെ എത്തി അല്പ മൊന്നു വിശ്രമിച്ചു. ഉടൻതന്നെ ഭൂമി കുലുങ്ങുന്നതായി അവർക്കു തോന്നി. അടുത്ത നിമിഷത്തിൽ ആ രാക്ഷസൻ അവരുടെ മുൻപിൽ പ്രത്യക്ഷനായി. രാക്ഷസൻ ഓരോരുത്തരെയായി എടുത്തു ഭാരം നോക്കിത്തുടങ്ങി. അവസാനം ഏററവും ഘനം കൂടിയ ആളിനെ കൊന്നു വേവിച്ചു തിന്നിട്ട് സുഖമായി ഉറങ്ങി. നേരം വെളുത്ത ഉടനെ പതിവുപോലെ യാത്രയാരംഭിച്ചു.

ഇനിയും അവിടെ താമസിക്കുന്നതു് ആപൽക്കരമാണെന്നും കഴിവതും വേഗം ആ ദ്വീപിൽനിന്നും രക്ഷ പ്രാപിക്കണമെന്നും അവർ തീരുമാനിച്ചു. എന്നാൽ അതിനു വഴി കണ്ടെത്തിയതുമില്ല. അവസാനത്തിൽ സിൻബാദ് ഒരു മാർഗ്ഗം നിർദ്ദേശിച്ചു. സമുദ്രതീരത്തു കിടക്കുന്ന തടികൾ ശേഖരിച്ച് ഒരു ചെറിയ ചങ്ങാടം കെട്ടി ഉണ്ടാക്കണമെന്നും എല്ലാവരും കൂടി ശ്രമിച്ച് രാക്ഷസനെ കൊല്ലണമെന്നുമായിരുന്നു സിൻബാദിന്റെ നിർദ്ദേശം. രാക്ഷസൻ മരിച്ചില്ലെങ്കിൽ അവർക്കു ചങ്ങാടത്തിൽ കയറി രക്ഷപെടാം. മരിച്ചാൽ വേറെ കപ്പൽ

കിട്ടുന്നതുവരെ ആ ദ്വീപിൽതന്നെ കഴിച്ചുകൂട്ടുകയും ചെയ്യാം. ബുദ്ധിപൂർവകമായ ഈ അഭിപ്രായത്തോട് എല്ലാവരും യോജിച്ചു. അവർ അന്നുതന്നെ വളരെ ശ്രമപ്പെട്ട് ഒരു ചങ്ങാടം കെട്ടിഉണ്ടാക്കി. സന്ധ്യയായപ്പോൾ വിശ്രമത്തിനായി പഴയ വീട്ടിൽത്തന്നെ ചെന്നുചേർന്നു. അല്പം കഴിഞ്ഞപ്പോൾ വലിയ ഒച്ചപ്പാടുണ്ടാക്കിക്കൊണ്ട് രാക്ഷസൻ അവിടെ എത്തി, പതിവുപോലെ അവരിൽനിന്നും ഒരാളെ കൊന്നു വേവിച്ച് തിന്ന് ഉറങ്ങാൻ കിടന്നു. ഇതുതന്നെ തരമെന്നു കരുതി രണ്ടു തടിക്കഷണങ്ങൾ എടുത്ത് അവയുടെ അററം തീയിൽവച്ചു പഴുപ്പിച്ച് അവർ അയാളുടെ കണ്ണിൽ കുത്തിയിറക്കി. രാക്ഷസന്റെ രണ്ടുകണ്ണും പൊട്ടിത്തകർന്നു. അന്ധനായി എട്ടുദിക്കും പൊട്ടത്തക്കവിധം രാക്ഷസൻ അലറി, അവരെ തപ്പിപ്പിടിക്കുന്നതിന് അയാൾ കഴിവതും ശ്രമിച്ചു. അവർ ഒഴിഞ്ഞുമാറി. തപ്പിത്തടഞ്ഞ് ഒരുവിധത്തിൽ അയാൾ വാതിൽ കണ്ടുപിടിച്ച് വെളിയിൽകടന്നു. ഇടിവെട്ടുംവണ്ണം അലറിക്കൊണ്ട് അയാൾ എങ്ങോട്ടോ പാഞ്ഞു. സിൻബാദും കൂട്ടരും ഉടൻതന്നെ തങ്ങളുടെ ചങ്ങാടം കിടന്നിരുന്ന സ്ഥലത്തേക്ക് പോയി. രാക്ഷസൻ തിരിച്ചു വന്നില്ലെങ്കിൽ അയാൾ മരിച്ചതായി വിചാരിക്കാമെന്നും അവർക്ക് ആ ദ്വീപിൽ സ്വൈരമായി

കഴിഞ്ഞുകൂടാമെന്നും മററും അവരുടെ ആഗ്രഹങ്ങൾ പ്രകടിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ആ രാക്ഷസൻ അവരുടെ സമീപം എത്തി. കൂടെ അയാളെക്കാൾ ഭയങ്കരന്മാരായ രണ്ടുപേരും ഉണ്ടായിരുന്നു. അവരുടെ വരവു കണ്ടപ്പോഴേക്കും ഭയവിഹ്വലരായ കച്ചവടക്കാർ ഓടിച്ചാടി ചങ്ങാടത്തിൽക്കയറി സർവ്വശക്തികളുമുപയോഗിച്ച് തുഴഞ്ഞുതുടങ്ങി. കോപാന്ധരായ രാക്ഷസന്മാർ വലിയവലിയ പാറക്കല്ലുകൾ പെറുക്കി എറിഞ്ഞു. അനവധി ആളുകൾ ഏറുകൊണ്ടു മൃതിയടഞ്ഞു. ശേഷിച്ചവർ ആഞ്ഞുതുഴഞ്ഞു. കാററിന്റെ സഹായംകൊണ്ട് അവർ വേഗം നടുക്കടലിൽ എത്തി. ആഹാരത്തിനു യാതൊന്നും ഇല്ലാതിരുതിനാൽ എല്ലാവരും അല്പസമയത്തിനുള്ളിൽ വാടിത്തളർന്നു. ചങ്ങാടം മുന്നോട്ടു നീങ്ങുന്തോറും ഓരോരുത്തർ മരിച്ചുവീണുകൊണ്ടിരുന്നു. മരിച്ചവരെ അപ്പൊഴപ്പോൾ കടലിൽ തള്ളി ശേഷിച്ചവർ മുന്നോട്ടു നീങ്ങി. അവസാനം കപ്പലിൽ മൂന്നുപേർ മാത്രം ശേഷിച്ചു. സിൻബാദും രണ്ടു കൂട്ടുകാരും. വിശപ്പും ദാഹവുംകൊണ്ടു വളരെ ക്ഷീണിച്ചിരുന്നുവെങ്കിലും ജീവനിലുള്ള കൊതികൊണ്ട് അവർ സർവ്വശക്തിയുമെടുത്തു തുഴഞ്ഞു. കാററ് അനുകൂലമായിരുന്നതുകൊണ്ട് അവർക്ക് ഒരു കരയടുക്കുവാൻ കഴിഞ്ഞു. ഭക്തവത്സലനായ ജഗദീശ്വരന്റെ വാഴ്

ത്തിക്കൊണ്ടു് അവർ കരയ്ക്കി
വും അന്തികഠിനമായിരുന്നതിറ
ഉടൻതന്നെ തിററിക്കു വല്ലതും ക
അന്വേഷണം തുടങ്ങി. ഈശ
കറച്ചു കായ്കനികൾ കിട്ടി.

സൂര്യൻ അസ്തമിച്ചു. സൈ
മെന്നു വിചാരിച്ചു് അവർ കിടന്നു. അ
പ്പോഠം ഒരു വലിയ കാററു വീശുന്നതുപോ
ക്കു തോന്നി. ഉണർന്നുനോക്കിയപ്പോൾ ഉ



ഒരു സർപ്പം അവരെ വരിഞ്ഞുകെട്ടിയിരിക്കുന്നതായി
ട്ടാണു് കണ്ടതു്. ആ സർപ്പം തല ഉയർത്തി അവ
രിൽ ഒരുവനെ മുഴുവനോടെ വിഴുങ്ങി.

...എല്ലുകൾ ഞെരിയുന്ന ശബ്ദം
...കേട്ടു. കുറേ കഴിഞ്ഞു് സർപ്പം
...രപോയി. തങ്ങളുടെ കഷ്ടകാല
...ട്ടാ അയാളുടെ കൂട്ടുകാരനും കഠിന
...രിടത്തുനിന്നും രക്ഷപെട്ടപ്പോൾ
അതിൽക്രൂരമായ ആപത്തു നിറ
തങ്ങളുടെയും അവസാനം പാമ്പിന്റെ
...യിരിക്കുമെന്നു് അവർ ഭയപ്പെട്ടു. ക്ഷീണം
...ട്ടു് അവരുടെ കണ്ണുകൾ അടഞ്ഞുവെങ്കിലും
...യം അവരെ ഉറങ്ങുവാൻ സമ്മതിച്ചില്ല.

നേരം വെളുത്തപ്പോൾ രക്ഷാമാർഗ്ഗം അന്വേഷിച്ചു് അവർ പലയിടത്തും നടന്നു. നടന്നലഞ്ഞു മിച്ചം! സന്ധ്യയായപ്പോൾ അവർ വീണ്ടും ഒരു വൃക്ഷത്തിന്മേൽ കയറി അതിന്റെ ശാഖകളിൽ ഉറങ്ങാൻ കിടന്നു. ഏററവും ഉയരത്തിലുള്ള ശിഖരത്തിലാണു് സിൻബാദ് കിടന്നതു്. വൃക്ഷത്തിൽ കിടക്കുന്ന തങ്ങളെ ആ പാമ്പു കണ്ടുപിടിക്കയില്ലെന്നാണു് ആ പാവങ്ങൾ വിചാരിച്ചതു്. നേരം ഇരുട്ടിയപ്പോൾ ആ പാമ്പു് അവിടെ എത്തി. തീചിതറുന്ന വട്ടക്കണ്ണുകൾ ചുഴററി അതു് നാലുപാടും നോക്കി. ഉടൻതന്നെ വൃക്ഷത്തിലേക്കു് ഇഴഞ്ഞു കയറി സിൻബാദിന്റെ കൂട്ടുകാരനെ വായിലാക്കി. ആ മനുഷ്യന്റെ എല്ലുകൾ ഒടിയുന്നതു കേട്ടു് സിൻ

ബാദ്ക് കിട്ടുകിടാ വിറച്ചു.
വൃക്ഷത്തിൽ നിന്നും ...
ഇഴഞ്ഞു പോയി.

നേരം വെളുത്തുതുടങ്ങിയപ്പോൾ ഒരു ജീവച്ഛവമെന്നവണ്ണം സിൻബാദ് നിലത്തിറങ്ങി. അയാൾ കടൽക്കരയിൽച്ചെന്നുനിന്ന് വല്ല കപ്പലും ആ വഴി പോകുന്നുണ്ടോ എന്നു നോക്കി. ഫലം നിരാശയായിരുന്നു. അന്നത്തെ രാത്രി തന്റെയും കഥ ഒടുങ്ങുമെന്ന് അയാൾ ഭയപ്പെട്ടു. വിഷാദമഗ്നനായി അയാൾ ആ കടൽക്കരയിൽക്കൂടി നടക്കുമ്പോൾ അവിടവിടായി കുറച്ചു തടിക്കഷണങ്ങൾ കിടക്കുന്നതു കണ്ടു. പാമ്പിന്റെ വായിൽനിന്നും രക്ഷനേടുന്നതിനുള്ളൊരുപായം അയാളുടെ ബുദ്ധിയിൽ പൊന്തി. അഞ്ചു തടിക്കഷണങ്ങളും എടുത്തുകൊണ്ട് അയാൾ നടന്നു. സന്ധ്യയായപ്പോൾ സിൻബാദ് ഉറങ്ങാൻ കിടന്നു. ആ തടിക്കഷണങ്ങൾ പെറുക്കി മുകളിലും ഇരുപാർശ്വങ്ങളിലും അടുക്കിവച്ചു. പതിവുപോലെ അന്നും ആ പാമ്പു വന്നു. അതു് വട്ടക്കണ്ണുകൾ ചുഴററി നോക്കിത്തുടങ്ങി. സിൻബാദ് കിടക്കുന്നതു് അതിന്റെ ദൃഷ്ടിയിൽപ്പെട്ടു. ഉടൻതന്നെ അതു് ചീററിക്കൊണ്ട് പാഞ്ഞടുത്തു. എന്നാൽ തടിക്കഷണങ്ങൾ അടുക്കിവച്ചിരുന്നതുകൊണ്ട് പാമ്പിനു സിൻബാദിനെ തൊടാൻ കഴിഞ്ഞില്ല. അതു് നാലുപാടും

...നരാശ്യവും അതിന്റെ
...ിൻബാദിനെ തട്ടി എടു
...ശ്രമിച്ചു. പരിശ്രമങ്ങളെല്ലാം
...ായി. എങ്കിലും മടുത്തു മാറിയില്ല. തളർന്ന്
ക്ഷീണിക്കുമ്പോൾ എങ്ങോട്ടോ ഇഴഞ്ഞുപോകും.
കുറച്ചു കഴിയുമ്പോൾ വീണ്ടും വന്ന് ശ്രമം തുടരും.
പിന്നെയും പോകും. വീണ്ടും വരും. ഇങ്ങനെ നേരം
വെളുക്കുന്നതുവരെ അത് കഴിവിനൊത്തും അതിൽ
കൂടുതലായും പരിശ്രമിച്ചു. നേരം വെളുത്തപ്പോൾ
നിരാശനായി അതിന്റെ പാട്ടിന് ഇഴഞ്ഞുപോകു
കയും ചെയ്തു.

പാമ്പു പോയിക്കഴിഞ്ഞെന്നു കണ്ടപ്പോൾ
തടിക്കഷണങ്ങൾ തട്ടിമാററി സിൻബാദ് എഴുന്നേ
റ്റ് ദൈവത്തെ സ്തുതിച്ചു. ആശയുടെ നേരിയ കിര
ണങ്ങളെങ്കിലും കണ്ടെത്തണമേ എന്നു പ്രാർത്ഥിച്ചും
കൊണ്ട് കടൽക്കരയിൽ എത്തി. ഒരു കപ്പൽ
അതിലേ വരുന്നതു കണ്ടപ്പോൾ ദൈവാനുഗ്രഹമോ
ർത്ത് അയാൾ തുള്ളിച്ചാടി. ഉടൻതന്നെ ഒരു വൃക്ഷ
ത്തിൽക്കയറി കുറെ കമ്പുകൾ ഒടിച്ച് കപ്പൽക്കാരെ
മാടി വിളിച്ചു. കപ്പൽ കരയിൽ അടുത്തു. അയാൾ
കപ്പിത്താനെ സമീപിച്ച് അയാളുടെ ദയനീയ
സ്ഥിതി പറഞ്ഞുകേൾപ്പിച്ചു. അനുകമ്പാർദ്രനായ
കപ്പിത്താൻ സിൻബാദിന് വസ്ത്രങ്ങളും ഭക്ഷണപ

മാത്ഥങ്ങളും നൽകി. സിൻബാദിൻെറ രാസം നേരെ വീണു.

കപ്പൽ നീങ്ങി. കുറച്ചുനാൾ കഴിഞ്ഞപ്പോൾ മനോമോഹനമായ ഒരു നാട്ടിൽ കപ്പൽ അടുത്തു. കപ്പലിലുണ്ടായിരുന്ന കച്ചവടക്കാർ ക്രയവിക്രയങ്ങൾ നടത്തുന്നതിന് അവരുടെ കച്ചവട സാധനങ്ങളുമായി കരയ്ക്കിറങ്ങി. എല്ലാവരും ഇറങ്ങിക്കഴിഞ്ഞപ്പോൾ കപ്പിത്താനും സിൻബാദും കപ്പലിൽ ശേഷിച്ചു. കപ്പിത്താൻ സിൻബാദിനെ വിളിച്ച് സ്നേഹപൂർണ്ണമായി തോളിൽ തട്ടിക്കൊണ്ടു പറഞ്ഞു:—

"സ്നേഹിതാ! നിങ്ങളുടെ ദയനീയാവസ്ഥയിൽ എനിക്കു വലിയ സഹതാപം ഉണ്ട്. നിങ്ങൾക്ക് കഴിയുന്ന ഉപകാരം ചെയ്തുതരണമെന്നാണ് എൻെറ ആഗ്രഹം ഈ കപ്പലിൽ, മരിച്ചുപോയ ഒരാളിൻെറ വക കുറച്ചു സാധനങ്ങൾ ഇരിപ്പുണ്ട്. നിങ്ങൾ അതെടുത്ത് ഈ സ്ഥലത്ത് കച്ചവടം നടത്തണം. അതിൻെറ ഓഹരി നിങ്ങൾക്കു ഞാൻ തരാം. ബാക്കി അതിൻെറ ഉടമസ്ഥൻെറ ബന്ധുമിത്രാദികൾക്ക് കൊടുക്കുവാനാണ് ഞാൻ ഉദ്ദേശിക്കുന്നത്."

നിങ്ങളുടെ ഏത് ആജ്ഞയും ശിരസാ വഹിക്കുന്നതിന് ഞാൻ എപ്പോഴും തയ്യാറാണ്. നിങ്ങ

ശിക്ഷ് എന്നിൽതോന്നിയ കൃപയ്ക്കു് ജഗദീശ്വരൻ നിങ്ങളെ സഹായിക്കും" സിൻബാദ് പറഞ്ഞു.

ഉടൻതന്നെ ആ സാധനങ്ങൾ കരയ്ക്കിറക്കി കൊടുക്കുന്നതിന് കപ്പലിലെ ചുമട്ടുകാരോട് കപ്പിത്താൻ ആജ്ഞാപിച്ചു.

"സാധനങ്ങൾ എന്തെല്ലാമാണ്? ആരുടെ പേരാണ് ഞാൻ എഴുതേണ്ടത്?" എന്നു കപ്പലിലെ ഗുമസ്തൻ ഒരു സംശയം ചോദിച്ചു.

"നമ്മുടെകൂടെ കപ്പലിൽ ഉണ്ടായിരുന്ന സിൻബാദിന്റെ വകയാണവ. അയാളുടെ പേരുതന്നെ എഴുതിയേക്കൂ. അയാൾ അന്ന് ഒരു ദ്വീപിൽ ഇറങ്ങിയതിൽപ്പിന്നെ തിരിച്ചു വന്നിട്ടില്ലല്ലോ." കപ്പിത്താൻ പ്രതിവചിച്ചു.

കപ്പിത്താനും ഗുമസ്തനുമായുണ്ടായ സംഭാഷണത്തിൽനിന്നും ആ സാധനങ്ങൾ തന്റേതാണെന്ന് സിൻബാദിനു മനസ്സിലായി. താൻതന്നെയാണ് സിൻബാദ് എന്ന് കപ്പിത്താനെ അറിയിച്ചാൽ ആ സാധനങ്ങൾ തനിക്കു കിട്ടിയേക്കുമെന്ന് അയാൾ വിചാരിച്ചു. അതനുസരിച്ച് അയാൾ കപ്പിത്താനെ സമീപിച്ച് അയാളുടെ യഥാർത്ഥനില വ്യക്തമാക്കി. എന്നാൽ കപ്പിത്താൻ അയാളെ വിശ്വസിക്കുന്നതിന് വിസമ്മതിച്ചു. വജ്രവ്യാപാരി

കളോടു ചോദിച്ചാൽ തന്റെ വാസ്തവസ്ഥിതി അവർ പറയുമെന്നു സിൻബാദ് അറിയിച്ചു. താൻ ആ ദ്വീപിൽനിന്നും രക്ഷപെട്ടതു് ഒരു താഴ്വരയിലേയ്ക്കാണെന്നും അവിടെനിന്നും വജ്റവ്യാപാരികളുടെ സഹായത്തോടുകൂടിയാണു രക്ഷപെട്ടതെന്നും തന്റെ സർവ്വവൃത്താന്തങ്ങളും അന്നുതന്നെ അവരെ ധരിപ്പിച്ചിട്ടുണ്ടെന്നും അയാൾ വ്യക്തമാക്കി. കപ്പിത്താൻ ഒരു വജ്റവ്യാപാരിയെ വിളിച്ചു വിവരം ചോദിച്ചു. അയാൾ സിൻബാദിനെ അറിയുമെന്നും, സിൻബാദ് ഈ വിവരങ്ങളെല്ലാം നേരത്തെ തന്നോടു പറഞ്ഞിട്ടുണ്ടെന്നും, വില തീരാത്ത അനേകം വജ്റങ്ങൾ സിൻബാദ് തനിക്കു തന്നിട്ടുണ്ടെന്നും, അയാളുടെകൂടെ ബസ്രാവരെ പോയിട്ടുണ്ടെന്നും, ആ വ്യാപാരി പ്രസ്താവിച്ചു.

ഇതുംകൂടി കേട്ടപ്പോൾ സിൻബാദ് പറയുന്നതു് പരമാർത്ഥം തന്നെ എന്നു് എല്ലാവരും അഭിപ്രായപ്പെട്ടു. എന്നാൽ കപ്പിത്താനു് സംശയം തീന്നില്ല. അയാൾ സിൻബാദിനെ അടുക്കൽ വിളിച്ചു് അയാളുടെ സാധനങ്ങളുടെ അടയാളങ്ങൾ ചോദിച്ചു. സിൻബാദ് അതെല്ലാം ശരിക്കു പറഞ്ഞു. കൂടാതെ ബസ്രായിൽനിന്നു തിരിച്ചപ്പോൾ മുതൽ കപ്പിത്താനുമായുണ്ടായ സംഭാഷണങ്ങൾ ഓർമ്മപ്പെടുത്തുകയും ചെയ്തു.

കപ്പിത്താൻ സന്തോഷംകൊണ്ടു് തുള്ളിച്ചാടി. അയാൾ സിൻബാദിനെ കെട്ടിപ്പിടിച്ചു് ഗാഢമായി ആശ്ലേഷിച്ചു.

സിൻബാദ് കരയ്ക്കിറക്കിയ സാധനങ്ങൾ വിററു് അവിടെനിന്നു് അനേകം വിശിഷ്ട സാധനങ്ങൾ വാങ്ങി കപ്പലിൽക്കയററി.

അന്നുതന്നെ അവർ ബസ്രായിലേയ്ക്കു തിരിച്ചു. ബസ്രായിൽനിന്നു സിൻബാദ് നേരെ ബാഗ്ദാദിലെത്തി. ഈ യാത്രയിൽ ധാരാളം ലാഭം കിട്ടിയിരുന്നതുകൊണ്ടു് വളരെ ദ്രവ്യം പാവങ്ങൾക്കു ദാനംചെയ്തു. കൂട്ടുകാരെ ക്ഷണിച്ചുവരുത്തി വിഭവസമൃദ്ധമായ ഒരു സദ്യയും നടത്തി.

---

# 4. കടൽ മനുഷ്യൻ

കുറച്ചുനാൾ വീട്ടിൽകഴിച്ചുകൂട്ടിയപ്പോൾ സിൻബാദിനു പണ്ടത്തേപ്പോലെ മുഷിവു തോന്നിത്തുടങ്ങി. സഞ്ചാരത്തിനുള്ള കൗതുകം നിമിഷംപ്രതി വർദ്ധിച്ചുകൊണ്ടുമിരുന്നു. അതുകൊണ്ടു് കുറേ പുതിയ സാധനങ്ങളും സംഭരിച്ചു് അയാൾ ബസ്രായിൽ എത്തി. ബസ്രായിൽ ചെന്നപ്പോൾ പുതുതായി പണിതീറക്കിയ ഒരു കപ്പൽ കിടക്കുന്നതു കണ്ടു. അതു് സിൻബാദിനെ വല്ലാതെ ആകർഷിച്ചു. വലിയ ഒരു തുക കൊടുത്തു് അയാൾ അതു വിലയ്ക്കുവാങ്ങി. കപ്പൽ നിറയെ സാധനങ്ങൾ സംഭരിച്ചു് യാത്രയ്ക്കു് അതിവിദഗ്ദ്ധനായ ഒരു കപ്പിത്താനെയും ഏർപ്പാടു ചെയ്തു. സിൻബാദ് കപ്പൽ യാത്രയ്ക്കു് ഒരുങ്ങുന്നതു കണ്ടപ്പോൾ ധാരാളം കച്ചവടക്കാർ അവരുടെ കച്ചവടസാധനങ്ങളുമായി ആ കപ്പലിൽ സ്ഥലം പിടിച്ചു. അതിൽനിന്നും നല്ല ഒരു തുക സിൻബാദിനു കിട്ടി.

കപ്പൽ തുറമുഖംവിട്ടു നീങ്ങി. വഴിക്കു പലയിടത്തും അടുത്തു കച്ചവടം നടത്തി. ഒരു ദിവസം മനുഷ്യവാസമില്ലാത്ത ഒരു ദ്വീപിൽ കപ്പൽ അടു

ന്നു. ചില അത്യാവശ്യ സംഗതികൾ എഴുതിത്തീൎക്കാനുണ്ടായിരുന്നതുകൊണ്ടു് സിൻബാദ് കപ്പലിൽ നിന്നും ഇറങ്ങിയില്ല. മററു കച്ചവടക്കാർ കരയ്ക്കിറങ്ങിയപ്പോൾ വെളുത്തു മിനുസമായി ഒരു സാധനം മണലിൽ ഇരിക്കുന്നതു കണ്ടു. മണ്ണു കയറി മൂടിയ വല്ല മണിമന്ദിരത്തിന്റേയും താഴികക്കുടമായിരിക്കും അതെന്നു് അവർ ഊഹിച്ചു. അതെന്തെന്നറിവാനുള്ള കൌതുകംകൊണ്ടു് അടുത്തു കിടന്ന തടികൾ എടുത്തു് അതു് അടിച്ചു പൊട്ടിക്കാൻ തുടങ്ങി. വളരെ നേരം വളരെ ബലം പ്രയോഗിച്ചു് അടിച്ചതിന്റെ ഫലമായി അതു പൊട്ടി; ഒരുതരം ദ്രാവകം വാർന്നൊലിച്ചു. അതിനുള്ളിൽ, വിരിയാറായ ഒരു പക്ഷിക്കുഞ്ഞുമുണ്ടായിരുന്നു. അതിന്റെ ഇറച്ചി പാകം ചെയ്തു തിന്നാൻ കൊള്ളാമെന്നും പറഞ്ഞു് അവർ അതിന്റെ കഴുത്തു ഞെരിച്ചു. സിൻബാദ് കൂട്ടത്തിൽ ഇല്ലാതിരുന്നതുകൊണ്ടു് അയാളെ ഈ വിവരങ്ങൾ ധരിപ്പിക്കുന്നതിനു് ഒരാൾ കപ്പലിലേക്കു് ഓടി. ഈ വിവരങ്ങൾ കേട്ട ഉടനെ അത്യുച്ചത്തിൽ സിൻബാദ് വിളിച്ചു പറഞ്ഞു.

"കൂട്ടുകാരേ ഓടിപ്പോരിക. നിങ്ങൾ ചെയ്യുന്നതു് എന്താണെന്നു് നിങ്ങൾ അറിയുന്നില്ല. അതു് റക്കു് എന്ന പക്ഷിയുടെ മുട്ടയാണു്. ആ പക്ഷി ഇതു കണ്ടുപോയാൽ നമ്മെ എല്ലാം കൊന്നൊടുക്കും;

ഈ കപ്പൽ തകർത്തു തരിപ്പണമാക്കും വേഗം ഓടി പ്പോരിക." പക്ഷേ ആ കച്ചവടക്കാർ ഇതൊന്നും ശ്രദ്ധിച്ചില്ല. അത്യുത്സാഹത്തോടുകൂടി അവർ അടി തുടങ്ങി.

അല്പസമയത്തിനുള്ളിൽ ആകാശം കറുത്തിരു ണ്ടു. അകാലികമായ ആ അന്ധകാരപ്പടർപ്പിന്റെ കാരണമറിയാതെ അവർ അമ്പരന്നു. മുകളിൽ നോക്കിയപ്പോൾ കണ്ടതു് പർവ്വതാകാരമായ പക്ഷി യേ ആണു്. തന്റെ മുട്ട പൊട്ടിത്തകർന്നുവെന്നു കണ്ടപ്പോൾ കഠിനമായ ദുഃഖവും കോപവും സഹി ക്കവയ്യാതെ ഇടിവെട്ടുംവണ്ണം അതലറി. കച്ചവട വടക്കാർ പേടിച്ചു വിറച്ചു. ഉടൻതന്നെ മറ്റൊരു പക്ഷിയും അതിന്റെ സഹായത്തിനെത്തിക്കഴി ഞ്ഞു. കച്ചവടക്കാരോടു കപ്പലിൽ കയറുന്നതിനു് സിൻബാദ് അപേക്ഷിച്ചു. അവർ ഓടിക്കൂടി കപ്പ ലിൽക്കയറി. കപ്പിത്താൻ കപ്പൽ നീക്കി.

ആ പക്ഷികൾ വലിയ രണ്ടു കല്ലുകൾ അ ള്ളിപ്പിടിച്ചുകൊണ്ടു് അവരുടെ തലയ്ക്കു മുകളിൽ എത്തി. ആദ്യമായി ആൺപക്ഷി കപ്പലിന്റെ മുകളിൽത്തട്ടു ലാക്കാക്കി കല്ലെറിഞ്ഞു. എന്നാൽ വിദ ഗ്ദ്ധനായ കപ്പിത്താൻ കപ്പൽ വെട്ടിത്തിരിച്ചതു കൊണ്ടു് കല്ല് വെള്ളത്തിലാണു വീണതു്. ആ പാ റക്കഷണം ചെന്നു വീണപ്പോൾ ഉണ്ടായ ഓളം കപ്പ

ലിനെ കലുക്കി ഇളക്കി. ഉടൻതന്നെ പെൺപക്ഷി ലക്ഷ്യം തെല്ലും തെററാതെ കപ്പലിൻെറ മുകളിൽ ത്തന്നെ കല്ലെറിഞ്ഞു. കപ്പൽ പൊട്ടിത്തകൎന്നു.



കപ്പലിലുണ്ടായിരുന്ന ആളുകളും സാധനങ്ങളും ചിന്നിച്ചിതറി കടലിൽ വീണു. സിൻബാദിന് ഒരു തടിക്കഷണം കിട്ടി. അയാൾ അതിൽ പിടിച്ചു കിടന്നു. കാററടിച്ച് അയാളെ മറെറാരു ദ്വീപിൽ എത്തിച്ചു. ദേഹത്തിനു കെൽപുണ്ടാകുന്നതുവരെ അയാൾ നീണ്ടുനിവൎന്ന് ആ കടൽക്കരയിൽത്തന്നെ കിടന്നു. ക്ഷീണം നീങ്ങിയപ്പോൾ എഴുന്നേററ് ആ ദ്വീപിൽ ആഹാരത്തിനു വക അന്വേഷിച്ചുനടന്നു. ഫലഭൂയിഷ്ഠമായ ആ ദ്വീപ് ഒരു സ്വൎഗ്ഗവാടിതന്നെയെന്ന് അയാൾക്കു തോന്നി. കായ്കനികൾ വഴി

ച്ചു നില്ക്കുന്ന മഹീരുഹങ്ങളും, കുലംകുത്തി ഇളകി പ്പായുന്ന പൂഞ്ചോലകളും, മധുവും മണവും തിങ്ങുന്ന മലർത്തതികളും കളഗീതം പൊഴിക്കുന്ന കിളികുല ങ്ങളും, ആ ദ്വീപിന്റെ മനോഹാരിതയ്ക്കു മാററു കൂട്ടി.

സിൻബാദ് വയറു നിറവോളം ഭക്ഷിച്ചു. ഉ ന്മേഷത്തോടുകൂടി അയാൾ ആ ദ്വീപിൽ ചുററി സഞ്ചരിച്ചു. ഒരൊററ മനുഷ്യനെപ്പോലും അയാൾക്കു കാണുവാൻ കഴിഞ്ഞില്ല. സന്ധ്യയായപ്പോൾ അ യാൾ ഒരു വടവൃക്ഷത്തിന്റെ ചുവട്ടിൽ കിടന്നുറ ങ്ങി. സുഖദസുന്ദരമായ നിദ്ര അയാളെ പുൽകി.

നേരം വെളുത്തപ്പോൾ എഴുന്നേററു നടപ്പുതു ടങ്ങി; നടന്നുനടന്നു് ഒരു കിണററിന്റെ കരയിൽ എത്തി. ഒരു പടുവൃദ്ധൻ അവിടെ കുനിക്കുത്തിയി രിക്കുന്നതു കണ്ടു. സിൻബാദ് നടന്നു് അയാളുടെ സമീപം എത്തി. കട്ടിയുള്ള ഇലകൾ കൂട്ടിച്ചേർത്താ ണു് അയാൾ നഗ്നത മറച്ചിരുന്നതു്.

"അപ്പൂപ്പൻ എന്തിനിവിടെ ഇരിക്കുന്നു?" സിൻബാദ് ചോദിച്ചു. അയാൾ ഒന്നും സംസാരി ച്ചില്ല. കൈകൾകൊണ്ടു് ആംഗ്യംകാണിച്ചുതുടങ്ങി. അയാളെ തോളിൽ എടുത്തു് അകലെ ഒരിടത്തുകൊ ണ്ടിരുത്തുവാനാണു് അയാൾ ആവശ്യപ്പെട്ടതു്. ആ

വൃദ്ധന്റെ ദയനീയമായ ഇരിപ്പും നോട്ടവും കണ്ടു് സിൻബാദിന്റെ ഹൃദയം അലിഞ്ഞു. ഒട്ടും മടികൂടാതെ ആ വൃദ്ധനെ എടുത്തു് തോളിൽക്കയററി. കഴുത്തിന്റെ ഇരുഭാഗത്തുമായി കാലുകൾ ഇട്ടുകൊണ്ടു് അയാൾ ഇരിപ്പുമുറപ്പിച്ചു. സിൻബാദ് സാവധാനം മുന്നോട്ടുനീങ്ങി. വൃദ്ധൻ നിർദ്ദേശിച്ച സ്ഥലത്തെത്തി വൃദ്ധനോടു് ഇറങ്ങാൻ പറഞ്ഞു. എന്നാൽ അയാൾ അതിനു വിസമ്മതിച്ചു. സിൻബാദ് വൃദ്ധനെ കുലുക്കി താഴെ ഇടാൻ ശ്രമിച്ചു. ഉടൻ ആ വൃദ്ധൻ കാലുകൾ ഇറുക്കിപ്പിടിച്ചു. അപ്പോഴേക്കും സിൻബാദിനു ശ്വാസം വിടാൻകൂടി പ്രയാസമായിത്തീർന്നു



പുറത്തിരുന്നുകൊണ്ടു് അയാൾ ആംഗ്യം കാട്ടാൻ തുടങ്ങി. അങ്ങോട്ടും ഇങ്ങോട്ടും പോകാൻ ഗത്യന്തരമില്ലാതെ സിൻബാദ് അതനുസരിച്ചു പ്രവ

ത്തിപ്പുപോന്നു. അയാളുടെ ആജ്ഞകൾ അനുസരിക്കുന്നതിന്ന് വിമുഖത കാണിച്ചാൽ ഉടൻതന്നെ അതികഠിനമായി അടിക്കാനും തൊഴിക്കാനും അയാൾ മടിച്ചിരുന്നില്ല. ഒരു വണ്ടിക്കാളയെപ്പോലെ സിൻബാദ് വളരെ ബുദ്ധിമുട്ടുകൾ അനുഭവിച്ചു.

ഇങ്ങനെ ദുഃഖപൂർണ്ണങ്ങളായ ദിവസങ്ങൾ ഓരോന്നു നീങ്ങിക്കൊണ്ടിരുന്നു. ഒരു ദിവസം മുന്തിരിക്കുലകൾ വിളഞ്ഞുകിടക്കുന്ന ഒരു തോട്ടത്തിൽ സിൻബാദ് എത്തി. അടുത്തുതന്നെ ചൊരക്കായ്കളും ഉണ്ടായിരുന്നു. ഒരു ചൊരക്കായ് പറിച്ചെടുത്ത് അതുകൊണ്ട് ഒരു കുടുക്ക ഉണ്ടാക്കി, മുന്തിരിപ്പഴങ്ങൾ പറിച്ചു പിഴിഞ്ഞ് നീരെടുത്ത് ചൊരക്കുടുക്കയിലാക്കി വെയിലത്തു വച്ചു. കുറച്ചുകഴിഞ്ഞ് സിൻബാദ് അതെടുത്തു കുടിച്ചു. വീഞ്ഞിന്റെ ലഹരിയിൽ കഷ്ടപ്പാടുകളും വേദനകളും കുറച്ചൊക്കെ അയാൾ മറന്നു.

ദിവസവും സിൻബാദ് ഇങ്ങനെ വീഞ്ഞുണ്ടാക്കി കുടിച്ചുപോന്നിരുന്നു. സന്തോഷാധിക്യത്താൽ ചിലപ്പോഴൊക്കെ അയാൾ തുള്ളിച്ചാടിക്കളിക്കുമായിരുന്നു. ഇതെല്ലാം കണ്ടപ്പോൾ ആ പാനീയം അല്പം കുടിച്ചാൽ കൊള്ളാമെന്ന് വൃദ്ധനും ആഗ്രഹം തോന്നി. സിൻബാദ് ഒരു ദിവസം കുടിച്ചുകൊണ്ടിരിക്കുമ്പോൾ ആ വൃദ്ധൻ അയാളുടെ ആഗ്രഹം പ്രക

ടിപ്പിച്ചു. സിൻബാദ് ഒരു പാത്രം നിറയെ വീഞ്ഞ് വൃദ്ധനു കൊടുത്തു. അയാൾ അതു കുടിച്ചു. അതിന്റെ ലഹരിയിൽ മതിമയങ്ങി വൃദ്ധൻ ആടിത്തുടങ്ങി. കുറച്ചുകഴിഞ്ഞപ്പോൾ അയാളുടെ ശക്തി ക്ഷയിച്ചു, കാലുകൾ അയഞ്ഞു. ഇതുതന്നെ തരമെന്നു കരുതി സിൻബാദ് അയാളെ തള്ളി താഴത്തിട്ടു. ആ വൃദ്ധൻ അസ്തപ്രജ്ഞനായി ആ കിടപ്പിൽത്തന്നെ കിടന്നു. അയാളെ ജീവനോടെ വച്ചിരുന്നാൽ ഇനിയും ആപത്തുകളുണ്ടായേക്കുമെന്നു വിചാരിച്ച് സിൻബാദ് അടുത്തുകിടന്നിരുന്ന കരിങ്കൽക്കഷ്ണ



ങ്ങൾ എടുത്ത് വൃദ്ധന്റെ തല തല്ലിക്കീറി. ആ വൃദ്ധന്റെ കഥ അങ്ങനെ കഴിഞ്ഞു.

സിൻബാദ് നദിയിലിറങ്ങിക്കുളിച്ച് കടൽക്കരയിലേക്ക പുറപ്പെട്ടു.

ഒരു കപ്പൽ ഉടൻതന്നെ കരയിൽ അടുത്തു. ആളുകൾ എല്ലാം കരയ്ക്കിറങ്ങി. സിൻബാദിനെ കണ്ടപ്പോൾ എല്ലാവരും അയാൾ നിന്നിരുന്ന സ്ഥലത്തേയ്ക്ക് ഓടിഅടുത്തു. സിൻബാദ് അയാളുടെ കഥ വിസ്തരിച്ചു. അവർ അത്ഭുതാധീനരായി തമ്മിൽ തമ്മിൽ നോക്കി. സിൻബാദിൻെറ തോളിൽ സഞ്ചരിച്ച ആ വൃദ്ധൻ കടൽ മനുഷ്യനാണെന്നും അയാളിൽനിന്നും ഇതുവരെ ആരും രക്ഷപെട്ടിട്ടില്ലെന്നും അവർ സിൻബാദിനെ അറിയിച്ചു.

ആ കപ്പൽക്കാർ സിൻബാദിനു വസ്ത്രവും ഭക്ഷണവും കൊടുത്തു. ആഹാരം കഴിഞ്ഞു് സിൻ



ബാദ് അവരുടെ കൂടെ ആ കപ്പലിൽ കയറി. യഥാകാലം ആ കപ്പൽ ബസ്രായിൽ എത്തി.

# 5. ആനനായാട്ട്

ബസ്രായിൽ നിന്നും വളരെ വേഗത്തിൽ സിൻബാദ് ബാഗ്ദാദിൽ എത്തി. വളരെ നാളത്തെ വിദേശവാസത്തിനുശേഷം വീട്ടിലെത്തിയപ്പോൾ അദ്ദേഹത്തിനുണ്ടായ ആഹ്ലാദം അപരിമേയമായിരുന്നു. ബന്ധുമിത്രാദികളെ ക്ഷണിച്ചുവരുത്തി വിഭവസമൃദ്ധമായ ഒരു സദ്യ കൊടുക്കുകയും നടന്ന സംഭവങ്ങൾ വിവരിച്ചു കേൾപ്പിക്കയും ചെയ്തു. അവർക്കുണ്ടായ അത്ഭുതത്തിനും ആനന്ദത്തിനും അതിരില്ലായിരുന്നു. സിൻബാദിന്റെ അവസരോചിതമായ ധീരപ്രവൃത്തികളെയും ഈശ്വരാധീനത്തെയും പററിയുള്ള സംഭാഷണങ്ങളേ നാട്ടിന്റെ നാനാഭാഗത്തും കേൾക്കാനുണ്ടായിരുന്നുള്ളൂ. മേലാൽ യാതൊരു സാഹസത്തിലും ചെന്നു തലയിടുന്നതല്ലെന്നു നിശ്ചയിച്ചുറച്ചുകൊണ്ട് സിൻബാദ് സ്വഗൃഹത്തിൽ കഴിച്ചുകൂട്ടി.

ഇങ്ങനെയിരിക്കെ, ആ നാട്ടിലെ രാജാവ് സിൻബാദിന്റെ പരാക്രമവൃത്താന്തങ്ങൾ കേട്ടറിവാനിടയായി. അനുയോജ്യനായ ഒരു സന്ദേശവാഹകനെ ഇൻഡ്യയിലേക്ക് അയയ്ക്കുന്നതിന് അവ

സരവും പാൎത്ത് അദ്ദേഹം ഇരിക്കുകയായിരുന്നു. ഉടൻതന്നെ അദ്ദേഹം സിൻബാദിനെ കൊട്ടാരത്തിൽ വരുത്തി തന്റെ അഭിമതം അറിയിച്ചു.

"പ്രഭോ! ഞാൻ ഇതിനകം അനേകം യാത്രകൾ ചെയ്തുകഴിഞ്ഞു. ഓരോ യാത്രയിലും എനിക്കുണ്ടായിട്ടുള്ള കഷ്ടനഷ്ടങ്ങൾ ഇത്രയെന്നു പറഞ്ഞറിയിക്കാൻ പ്രയാസം! പോരെങ്കിൽ ഇപ്പോൾ എനിക്ക് ആരോഗ്യം തീരെ ഇല്ലാതായിത്തീൎന്നിരിക്കുന്നു. ഇനിയും ദീൎഘമായ ഒരു യാത്രചെയ്താൽ ഈയുള്ളവൻ തിരിച്ചെത്തുമോ എന്നു കണ്ടുതന്നെ അറിയണം. അതുകൊണ്ട് അവിടുന്ന് ദയവുചെയ്തു എന്നെ ഇക്കാര്യത്തിൽ നിർബന്ധിക്കരുത്". എന്ന് സിൻബാദ് താഴ്മയായി അപേക്ഷിച്ചു.

എന്നാൽ ഇതുകൊണ്ടൊന്നും രാജാവിന്റെ നിശ്ചയത്തിന് യാതൊരു ഇളക്കവുമുണ്ടായില്ല. അദ്ദേഹം സിൻബാദിനെ കുറച്ചുകൂടി അരികിലേക്കു മാററിനിൎത്തി തോളിൽത്തട്ടിക്കൊണ്ട് സ്നേഹഭാവത്തിൽ വീണ്ടും പറഞ്ഞു.

"സിൻബാദ്! ഈ ഒരു കാൎയ്യത്തിന് ഞാൻ മററാരെയാണ് വിനിയോഗിക്കേണ്ടതു്? കഥകളെല്ലാം ഞാൻ കേട്ടുകഴിഞ്ഞു. അത്തരം അപകടങ്ങളിൽനിന്നും ഒരു സാധാരണക്കാരനു് രക്ഷപെടാൻ

സാദ്ധ്യമല്ല. നീ നിശ്ചയമായും ഒരു അമാനുഷൻ തന്നെ. ഇക്കാര്യവും നിനക്കു നിഷ്പ്രയാസം സാധിക്കാൻ കഴിയും. ഗ്രഹപ്പിഴകൾ ഇനിയുമുണ്ടാകുമെന്നു ഭയപ്പെടേണ്ട."

രാജാവിന്റെ അനുനയവാക്കുകൾ കണക്കിനു ഫലിച്ചു. സിൻബാദ് ഇന്ത്യയിലേക്കു പുറപ്പെടാൻ തന്നെ നിശ്ചയിച്ചു.

രാജാവിന്റെ കല്പന ശിരസാവഹിച്ച് സിൻബാദ് കപ്പൽ കയറി. ഇൻഡ്യയിലേക്കുള്ള നിരവധി യാത്രക്കാർ ആ കപ്പലിൽ ഉണ്ടായിരുന്നു. അനേകദിവസത്തെ യാത്രയ്ക്കുശേഷം അവർ ഇന്ത്യയിൽ എത്തി. സിൻബാദിന് ഹാർദ്ദമായ സ്വീകരണം തന്നെ ലഭിച്ചു. ഏതാനും മാസങ്ങൾ ഇന്ത്യയിൽ താമസിച്ചതിനുശേഷം അവർ നാട്ടിലേക്കു മടങ്ങി.

പല ദ്വീപുകളിലും അടുത്തടുത്ത് അവർ മുന്നോട്ടു നീങ്ങി. ഏകദേശം പകുതിവഴിയായപ്പോൾ ചെറിയചെറിയ വള്ളങ്ങളിൽ ആയുധധാരികളായ ഒരു സംഘം കവർച്ചക്കാർ അവരെ വളഞ്ഞു. സിൻബാദിന്റെ കൂട്ടത്തിൽ പലരേയും അവർ നിർദ്ദയം വധിച്ചു. ശേഷിച്ചവരെ ബന്ധനസ്ഥരാക്കി

അവർ കൂടെകൊണ്ടുപോയി വലിയവലിയ പണ ക്കാൎക്കു വിററു.

സിൻബാദിനെ വിലയ്ക്കുവാങ്ങിയതു് ഔദാൎയ്യ നിധിയായ ഒരു ധനികനായിരുന്നു. അയാൾ സിൻ ബാദിനെ ഒരു സ്നേഹിതനെപ്പോലെതന്നെ കരുതി പ്പോന്നു. ഒരു ദിവസം സിൻബാദിനെ അരികിൽ വിളിച്ചു് അയാൾ ചോദിച്ചു.

"സിൻബാദ്! നിനക്കു നായാട്ടു വശമുണ്ടോ?"

"കൊള്ളാം! അതിനെന്തു സംശയം! അ മ്പും വില്ലും ഇല്ലാത്ത കുററമേ ഉള്ളു. എത്ര മൃഗ ങ്ങളെ വേണമെങ്കിലും നിമിഷത്തിൽ കൊന്നൊ ടുക്കാം." എന്നു സിൻബാദ് പറഞ്ഞു.

"എന്നാൽ നമുക്കു് ആനനായാട്ടിനു തന്നെ പൊയ്ക്കളയാം" എന്നു പറഞ്ഞു് സിൻബാദിനേ യും കൂട്ടിക്കൊണ്ടു് അയാൾ വനത്തിലേക്കു് തിരിച്ചു. രാത്രിയുടെ അന്ത്യയാമത്തിലാണു് അവർ വൃക്ഷനി ബിഡമായ വനാന്തരത്തിൽ എത്തിയതു്. അവിടെ എത്തിയ ഉടനെ അത്യുന്നതമായ ഒരു വൃക്ഷം ചൂണ്ടി ക്കാണിച്ചുകൊണ്ടു് അയാൾ പറഞ്ഞു:—

'സിൻബാദ്! അതാ അത കാണുന്ന വൃക്ഷ ത്തിൽ നീ കയറി ഇരുന്നുകൊള്ളണം. അമ്പും വില്ലും

മരക്കയിൽ എടുത്തുകൊള്ളു. പകൽ സമയം ഇവിടെ ആനകൾ വരും. ഉടനെ നീ അമ്പെയ്തു് അവയെ വീഴ്ത്തിക്കൊള്ളണം. ആന ചത്താലുടൻ എന്നെ വിവരം അറിയിക്കുകയും വേണം.” സിൻബാദ് വൃക്ഷത്തിൽക്കയറി ഇരിപ്പുറപ്പിച്ചു. പ്രഭു വീട്ടിലേക്കു മടങ്ങി.

അവിടെ തനിച്ചിരിക്കുന്നതിനു് സിൻബാദിനു് അതിയായ ഭയമുണ്ടായിരുന്നു. ശിഖരങ്ങളുടെ ഇടയിൽ ഒളിച്ചിരുന്നു് അയാൾ ഒരുവിധത്തിൽ നേരം വെളുപ്പിച്ചു. പ്രഭാതമായതോടുകൂടി ആനകൾ ആ വഴി വന്നു തുടങ്ങി. സിൻബാദ് വളരെ സൂക്ഷ്മമായി ഒരാനയെ ലക്ഷ്യമാക്കി അമ്പുതൊടുത്തു. ലക്ഷ്യം തെല്ലും തെററിയില്ല. ആന ചത്തുമറിഞ്ഞു. കൂട്ടാനകൾ ഭയവിഹ്വലരായി ഓടി മറഞ്ഞു.

സിൻബാദ് വൃക്ഷത്തിൽനിന്നും ചാടിയിറങ്ങി യജമാനന്റെ വീട്ടിലെത്തി വിവരം ധരിപ്പിച്ചു. പ്രഭു ഒട്ടും അമാന്തിക്കാതെ സിൻബാദിന്റെ കൂടെ വനത്തിലെത്തി. ചത്തു മലൎന്നുകിടക്കുന്ന ആനയെ കണ്ടു് അയാൾ സന്തോഷംകൊണ്ടു് തുള്ളിച്ചാടി. വളരെയധികം ആളുകളെ വിളിച്ചുകൂട്ടി, അയാൾ ആനയുടെ മൃതദേഹം വീട്ടിലേക്കു കൊണ്ടുപോയി. ഇങ്ങനെ ഓരോ ദിവസവും ഓരോ ആനയെ സിൻ

ഷ്യര് കൊണ്ടുകൊണ്ടിരുന്നു. അതിനെതിരെ പ്രദേശവാസി കൾ സ്നേഹം വർദ്ധിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം കാട്ടും മററും തകർത്തുകൊണ്ട് ഭീഷ്മ മറിഞ്ഞ് ഒരു സംഘം ഗജവീരന്മാർ സിൻ ബാദിന്റെ നേരെ അടുത്തു. അപ്രതീക്ഷിതമായ ഈ ആക്രമണസംരംഭം കണ്ട് സിൻബാദ് കിടു കിടാ വിറച്ചു. രക്ഷാമാർഗ്ഗങ്ങളെപ്പററി ആലോചിച്ചു കൊണ്ടിരിക്കുമ്പോൾ തന്നെ ഒരാന സിൻബാദ് നിന്നിരുന്ന വൃക്ഷം കുത്തിമറിച്ചുകഴിഞ്ഞു. സിൻ ബാദ് വിഗതബോധനായി നിലംപതിച്ചു. തുമ്പി ക്കൈകൊണ്ട് അയാളെ എടുത്തു പുറത്തിട്ടുംകൊണ്ട് ആന മുന്നോട്ടു നടന്നു. വളരെ ദൂരം ചെന്നപ്പോൾ അയാളെ എടുത്തെറിഞ്ഞിട്ട് ആന അതിന്റെ പാട്ടിന് പോയി.

സിൻബാദ് ഉണർന്നു നോക്കിയപ്പോൾ ചുററു പാടും ആനകളുടെ അസ്ഥികൂടങ്ങളും ദന്തങ്ങളും കണ്ട് വല്ലാതെ അമ്പരന്നു. ആ സ്ഥലം ആനകളുടെ ശ്മശാനം തന്നെ എന്ന് അയാൾ അനുമാനിച്ചു.

സിൻബാദ് എഴുനേററു നടന്നുനടന്ന് യജമാ നന്റെ വീട്ടിലെത്തി. "ഹാ! ഹാ! ആ വൃക്ഷം അ വിടെ വീണുകിടക്കുന്നതു കണ്ടപ്പോൾ നീ കൊല്ല

പ്പെട്ടിരിക്കുമെന്നാണ് ഞാൻ വിചാരിച്ചതു്. ഹാ! ഭാഗ്യംതന്നെ. നീ തിരിച്ചുവന്നല്ലോ. ഈശ്വരൻ കരുണാനിധിതന്നെ, സംശയമില്ല. എന്തു സംഭവിച്ചു? വിസ്തരിച്ചു പറയൂ?" എന്നു് ആ ഔദാര്യനിധിയായ പ്രഭു പറഞ്ഞു. നടന്ന സംഭവങ്ങളെല്ലാം സിൻബാദ് വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു. ഉടൻ തന്നെ പ്രഭു സിൻബാദിനെയും കൂട്ടിക്കൊണ്ടു് ആ ശ്മശാനസ്ഥലത്തേക്കു പോയി. കുന്നുകുന്നായി രത്നങ്ങളും അസ്ഥികളും മററും അവിടെ കിടക്കുന്നതു കണ്ടപ്പോൾ ആ പ്രഭുവിനുണ്ടായ സന്തോഷം അവർണ്ണനീയമായിരുന്നു. അവക്കു ചുമക്കാവുന്നിടത്തോളം ആനക്കൊമ്പുകൾ എടുത്തുകൊണ്ടു് അവർ വീട്ടിലേയ്ക്കു മടങ്ങി.

കുറച്ചുകാലം കഴിഞ്ഞപ്പോഠം രത്നങ്ങളും മററും വാങ്ങുന്നതിനു് അവിടെ കച്ചവടക്കാർ വന്നുചേർന്നു. നാട്ടിലേയ്ക്കു പോകാൻ ധൃതിപ്പെട്ടുകൊണ്ടിരുന്ന സിൻബാദിനെ പ്രഭു അവരുടെകൂടെ അയച്ചു. സിൻബാദ് പോയപ്പോൾ അനേകം വിലപിടിപ്പുള്ള സാധനസാമഗ്രികൾ പാരിതോഷികമായി കൊടുത്തയയ്ക്കുകയും ചെയ്തു.

പലപല ദ്വീപുകളിൽ അടുത്തും കച്ചവടങ്ങൾ നടത്തിയും സിൻബാദും കൂട്ടരും ബാഗ്ദാദിൽ എത്തിച്ചേർന്നു.

സിൻബാദ് ഉടൻതന്നെ രാജാവിനെച്ചെന്നു കണ്ടു വിവരങ്ങൾ ഉണർത്തിച്ചു. അത്യധികം സന്തുഷ്ടനായ രാജാവു് അയാളെ ഹാർദ്ദമായി അഭിനന്ദിച്ചു. അനേകം സമ്മാനങ്ങൾ കൊടുത്തു് സന്തോഷിപ്പിച്ചതിനു പുറമേ സിൻബാദിന്റെ ജീവചരിത്രം സുവർണ്ണലിപികളിൽ രേഖപ്പെടുത്തുന്നതിനു കല്പിക്കുകയും ചെയ്തു.



Printed at the Kerala Press, Trivandrum.

